# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൩ | ൧൦൮൩ കന്നി | ലക്കം ൯


## ഒരു സംവാദം.

രണ്ടു ക്രിസ്തീയ സഹോദരന്മാർ ഒരു വഴിയെ യാത്ര പോകുന്ന സമയം അവർ ഇരുവരും കൂടി ഒരു വീട്ടിൽ വരികയും, അവർ ആ ഭവനത്തിൽ രാത്രി താമസിക്കുകയും ചെയ്തു. ഇവർ രണ്ടുപേരും വലിയ മഹാന്മാരായിരുന്നു; തന്നിമിത്തം അവർ രാത്രി താമസിച്ച ഭവനത്തിൽ വച്ചു ഒരു ചെറുതായ സംഭാഷണം നടത്തേണ്ടിവന്നു. ഇവരുടെ സംഭാഷണം ഇംഗ്ലീഷിലായിരുന്നു. എന്നാൽ അതിനെ പരോപകാരാൎത്ഥം മലയാളത്തിൽ ഭാഷാന്തരപ്പെടുത്തുന്നതു നന്നായിരിക്കുമെന്നു വച്ചു ഞാൻ അതിലേക്കു പ്രവേശിക്കുന്നു. ഇവരുടെ പേരിനെ ഞാൻ വെളിപ്പെടുത്താതിരിക്കുന്നതുകൊണ്ടു എന്നോടു വായനക്കാർ പരിഭവിക്കരുതെന്നു ഞാൻ സവിനയം അപേക്ഷിക്കുന്നു.

ഏ—സാറേ! ഇപ്പോഴല്ലേ എനിക്കു മനസ്സിലായതു. നിങ്ങൾ പ്രാൎത്ഥിച്ചില്ലെങ്കിൽ ഞാൻ ഇപ്പോഴും അറികയില്ലായിരുന്നു. നിങ്ങൾക്കു "നന്മ നിറഞ്ഞ മറിയം" ആദിയായ പ്രാൎത്ഥനകൾ കളയാറായില്ലേ?.

ബി—അതെന്താണു അങ്ങിനെ പറയുന്നതു? അറിവു വൎദ്ധിക്കുന്തോറും ശരിയായിട്ടുള്ളതിനേയും, ദൈവത്തേയും, മാതാപിതാക്കന്മാരേയും മററും മറക്കണമെന്നുണ്ടോ? ഇപ്രകാരം പ്രാൎത്ഥിക്കുന്നതുകൊണ്ടു വല്ല അബദ്ധവുമുണ്ടോ?.

ഏ—അതു തെററാണു; ദൈവത്തെയല്ലാതെ വേറെ ആരേയും വന്ദിക്കരുതെന്നുള്ള ദൈവകല്പനയേ തന്നിമിത്തം നിങ്ങൾ ലംഘിക്കയത്രെ ചെയ്യുന്നതു.

ബി—അപ്രകാരമാണെങ്കിൽ വിശ്വാസികളുടെ പിതാവായ അബ്രഹാം ചെയ്തതു തെററാണല്ലോ. എന്തെന്നാൽ താൻ മൂന്നു ദൈവദൂതന്മാരെ കണ്ടപ്പോൾ കൂടാരവാതുക്കൽ നിന്നു അവരെ എതിരേല്പാൻ ഓടിച്ചെന്നു നിലംവരെയും കുനിഞ്ഞു പറഞ്ഞു (ആദ്യ: ൧൮; ൧—൨). അപ്രകാരംതന്നെ ലോത്തും "രണ്ടു ദൈവദൂതന്മാരെ കുമ്പിട്ടു" (ആദ്യ: ൧൯; ൧). യോശുവായും നിലത്തു വീണു ഒരുവനെ വന്ദിച്ചതായി പറയുന്നു. (യോശു: ൫; ൧൪, ൧൫). ഈ ശുദ്ധിമാന്മാരെല്ലാം തങ്ങളുടെ ഈ ദൃശ്യങ്ങളായ പ്രവൃത്തികൾ മൂലം ദൈവകല്പനയേ ലംഘിച്ചു എന്നാണോ പറയാൻ ഭാവം. ദൈവത്തെയല്ലാതെ വേറെ ആരേയും വന്ദിക്കാൻ പാടില്ലെങ്കിൽ ഇവർ ഇപ്രകാരം ചെയ്തതു എന്തുകൊണ്ടാണു?. ഇതിനും പുറമെ നാം നമ്മുടെ മാതാപിതാക്കന്മാരേ ബഹുമാനിക്കുന്നു, സാറും അപ്രകാരം ചെയ്യുന്നില്ലേ?.

ഏ—ഓ ഹോ! ഞാൻ അപ്രകാരം ചെയ്യുന്നു, അതൊരു ദൈവകല്പനയും ആകുന്നു.

ബി—മാതാപിതാക്കന്മാരെ ബഹുമാനിക്കാമെന്നു വരുന്നപക്ഷം പരിശുദ്ധന്മാരെ ബഹുമാനിക്കുന്നതിൽ തെറെറന്താണ്? അവരെ ദൈവമെന്നു വിചാരിക്കുന്നതു അബദ്ധമാകുന്നു. ഞാൻ അപ്രകാരം ചെയ്യുന്നില്ല.

ഏ—ഏതു പ്രകാരമായാലും പരിശുദ്ധന്മാരെ ബഹുമാനിക്കുന്നതു തെററാകുന്നു. അവൎക്കു വല്ല ശക്തിയുമുണ്ടോ?.

ബി—പരിശുദ്ധന്മാരെന്നു നിങ്ങൾ സമ്മതിക്കുന്ന ആളുകൾക്കു ദിവ്യശക്തിയുണ്ട്. ഞങ്ങൾ പരിശുദ്ധന്മാരോടു അപേക്ഷിക്കുമ്പോൾ അവരെ ദൈവത്തിന്റെ ഉത്തമരും വിശ്വസ്തരുമായ ഭൃത്യന്മാരായി വിചാരിക്കുന്നു. ഇതിനും പുറ

മെ അവർ ദൈവത്തോടു വളരെ ഭക്തിയും ബഹുമാനവും ഉള്ളവരാകുന്നു. അവർ ദൈവത്തിന്റെ രാജ്യത്തിനു കൂട്ടവകാശികളും ആകുന്നു. ലോകപ്രകാരം നോക്കുന്നു എങ്കിൽ ഏതു പിതാവിനാണു തന്റെ സർവ്വസ്വത്തുക്കൾക്കും അവകാശിയായിരിക്കുന്ന പുത്രനെ അന്യയാളുകൾ ബഹുമാനിക്കുന്നതു കാണ്മാൻ ഇഷ്ടമില്ലാത്തതു.

ഏ—എന്നാൽ പരിശുദ്ധന്മാരെപറ്റിയുള്ള ബഹുമാനം വർദ്ധിക്കുമ്പോൾ ദൈവത്തെപറ്റിയുള്ള ബഹുമാനം കുറഞ്ഞുപോകുന്നില്ലയോ? എന്തെന്നാൽ "നിങ്ങൾ നിങ്ങളുടെ ദൈവത്തെ പൂർണ്ണമായി ബഹുമാനിപ്പീൻ" എന്നു പറയപ്പെട്ടിരിക്കുന്നു.

ബി—അതേ എല്ലാ മഹത്തായ ബഹുമാനവും വന്ദനവും കർത്താവിന്നു കൊടുക്കേണ്ടതാകുന്നു. ഞാൻ അപ്രകാരമേ ചെയ്യുന്നുള്ളുതാനും.

ഏ...നിങ്ങളുടെ സഭയിലും അങ്ങിനെതന്നെയാണോ?.

ബി—അതെ, അപ്രകാരംതന്നെ.

ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോൾ ഒരന്യൻ അവർ സംസാരിച്ചുകൊണ്ടിരുന്നിടത്തേക്കു യദൃച്ഛയാ ചെന്നുകയറി.

ബി—ഞാൻ ഒരു ഉദാഹരണത്താൽ നിങ്ങളെ കാര്യം മനസ്സിലാക്കാം കേട്ടോളൂ.

(പുതിയ ആളോടു) നിങ്ങൾ വിചിത്രമായ ഒരു പടം വരച്ചു നിങ്ങളുടെ പീടികയിൽ എല്ലാവരും കാണത്തക്ക ഒരു സ്ഥലത്തു വച്ചിരിക്കുന്നു. അനേകം ആളുകൾ അതിലെ കടന്നുപോകുമ്പോൾ ഈ പടത്തെ കണ്ടിട്ടു വളരെ സ്തുതിക്കുന്നു. ഇതു നിങ്ങൾ കേൾക്കയാൽ നിങ്ങൾക്കു കോപമുണ്ടാകുമോ?. "ഇവർ എന്നെ സ്തുതിക്കുന്നതിനു പകരം എന്തിനാണു ഈ പടത്തെ സ്തുതിക്കുന്നതു" എന്നു തോന്നുമോ? ഇത്രയും ബഹുമാനം നഷ്ടമായിപ്പോയി എന്നു നിങ്ങൾ വിചാരിക്കുമോ?

അന്യൻ. ഒരിക്കലുമില്ല. അങ്ങനെ വിചാരിക്കാൻ പാടുള്ളതുമല്ലാ; നേരെമറിച്ചു എനിക്കു വളരെ സന്തോഷമുണ്ടാകും. എന്തെന്നാൽ എന്റെ പടത്തെ സ്തുതിക നിമിത്തം എന്നെ സ്തുതിക്കുന്നു, തന്നിമിത്തം എന്റെ പടത്തിനു അധികം പിരിവുമുണ്ടാകുന്നു.

ബി—(ഏയോടു) എന്താ നിങ്ങൾ ഇദ്ദേഹം പറഞ്ഞതു കേട്ടില്ലേ? ഇതുപോലെതന്നെയാണു പരിശുദ്ധന്മാരും. അവരും ദൈവത്തിന്റെ പ്രതിമകളാകുന്നു. ദൈവമാകുന്നു അവരേയും സൃഷ്ടിച്ചതു. ഈ ദൈവത്തിന്റെ പുത്രനാകുന്നു അവരെ ലോകത്തോടും ജഡത്തോടും യുദ്ധം ചെയ്വാൻ പഠിപ്പിച്ചതു. ഈ പുത്രൻതന്നെയാകുന്നു ഇവരെ തന്റെ ശരീരരക്തംകൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും ബലപ്പെടുത്തിയതു. ഈ പുത്രന്റെ കരുണയാൽ ഇവർ പരിശുദ്ധന്മാരായി. ഞങ്ങൾ പരിശുദ്ധന്മാർക്കു കൊടുക്കുന്ന ബഹുമാനം അവരുടെ ദൈവത്തിനുതന്നെ തിരിച്ചു ചെല്ലുന്നു. എന്തെന്നാൽ ദൈവത്തിൽ നിന്നാകുന്നു അവർക്കു കൃപ ലഭിച്ചതു. ദൈവത്തിൽ നിന്നു ലഭ്യമായിട്ടുള്ള നൽവരങ്ങളും അവരുടെ ഭക്തിയും വിശ്വാസവും ആണു അവരെ ബഹുമാനത്തിനു അർഹന്മാരാക്കിത്തീർത്തിട്ടുള്ളതു. എന്തുകൊണ്ടെന്നാൽ "ബഹുമാനിയ്ക്കേണ്ടവരെ ബഹുമാനിപ്പീൻ" (റോമാ: ൧൩- ൭) എന്നു പറയപ്പെട്ടിരിക്കുന്നു. ദൈവത്തിന്റെ ദീർഘദർശിയായ ശമുവേലിനെക്കൊണ്ടു ഇപ്രകാരം പറയിച്ചിരിക്കുന്നു. "എന്നെ ബഹുമാനിക്കുന്നവരെ ഞാൻ ബഹുമാനിക്കും" (൧ശമു: ൨, ൩൦).

ഏ—കൊള്ളാം എന്നാൽ പിന്നെയെന്താണു നടപ്പുകൾ ൧൪-ാം അദ്ധ്യായം ൭- മുതൽ ൧൭- വരെയുള്ള വാക്യങ്ങളിൽ കാണുന്നതു്.

ബി—ഈ ഭാഗം വളരെ പ്രയാസമായി തോന്നുന്നുവോ? കൊള്ളാം നമുക്കതിനെ ശോധന ചെയ്യാമല്ലോ; നിങ്ങളുടെ പക്കൽ വേദപുസ്തകമുണ്ടെങ്കിൽ എടുത്തു വായിക്കണം.

ഏ—(വേദപുസ്തകമെടുത്തു മേല്പറഞ്ഞ ഭാഗം വായിക്കുന്നു. ൧൭-ാം വാക്യം വരെ വായിച്ചപ്പോൾ)

ബി—വളരെ നല്ലതു നിറുത്തണം. ഇവിടെ പറഞ്ഞിരിക്കുന്ന ബഹുമാനമേതാണു? ദൈവത്തെ സംബന്ധിച്ചുള്ളതോ, പരിശുദ്ധന്മാരെപറ്റിയുള്ളതോ?

ഏ—വല്ല സംശയവുമുണ്ടോ പരിശുദ്ധന്മാരോടുള്ളതു.

ബി—നല്ലപോലെ ആലോചിച്ചുവേണം ഉത്തരം പറവാൻ. കണ്ണുതുറന്നു നോക്കണം.

ഏ—ഞാൻ നല്ലതുപോലെ ആലോചിച്ചതിന്റെ ശേഷമാണ ഉത്തരം പറഞ്ഞതു.

ബി—നല്ലതുപോലെ ആലോചിച്ചില്ലാ അപ്രകാരമായിരുന്നു എങ്കിൽ ഇങ്ങനെയുള്ള ഉത്തരം പറകയില്ലായിരുന്നു. വായിച്ച ഭാഗത്തിൽ ലുസ്ത്രായിൽ ഉള്ളവർ "ദേവന്മാർ മനുഷ്യരോടു സാദൃശ്യമുള്ളവരായി നമ്മുടെ അടുക്കൽ ഇറങ്ങിവന്നിരിക്കുന്നു എന്നു ലുക്കോനിയാ ഭാഷയിൽ തങ്ങളുടെ ശബ്ദമുയൎത്തി പറഞ്ഞു" എന്നു കാണുന്നില്ലയോ?

ഏ—(പുസ്തകത്തിൽ സൂക്ഷിച്ചുനോക്കീട്ടു) അതെ, അപ്രകാരം കാണുന്നു.

ബി—അതുകൊണ്ടാകുന്നു പൌലൂസും ബൎന്നബാസും ജനങ്ങളെ വിരോധിച്ചതു. എന്തെന്നാൽ ദൈവമെന്നുവെച്ചു അവരെ വന്ദിക്കുന്നതും അവൎക്കു ബലി കഴിക്കുന്നതും തെററാകുന്നു എന്നു അവർ അറിഞ്ഞിരുന്നു. അതിനാൽ നാം വായിച്ച ഭാഗത്തിൽ കാണുന്ന വിധത്തിലുള്ള വന്ദനവും, ബലിയും ദൈവത്തിനു കഴിക്കേണ്ടവയാണ.

ഏ—അതു നിങ്ങൾ പറയുന്നപ്രകാരംതന്നെ ഇരിക്കട്ടെ. എന്നാൽ നടപ്പു ൧൦-ാം അദ്ധ്യായം ൨൫-ാം വാക്യത്തിൽ കാണുന്നതു എന്താകുന്നു?

ബി—ആ ഭാഗം മനസ്സിലാകാൻ അശേഷം പ്രയാസമില്ലാ. വളരെ വിശദമായിരിക്കുന്നു. ആ ഭാഗത്തിൽ കൊൎന്നേലിയോസിനും, പത്രോസിനും ഉണ്ടായ ദൎശനത്തെപററി പറഞ്ഞിരിക്കുന്നു. തന്റെ കുഡുംബത്തോടുകൂടി ദൈവത്തെ ഭയപ്പെട്ട കൊൎന്നേലിയോസിനോടു "ഇപ്പോൾതന്നെ യോപ്പായിലേക്കു ആളുകളെ അയച്ചു പത്രോസെന്നു മറുനാമമുള്ള ശിമോനെ വരുത്തുക, നീ ചെയ്യേണ്ടതു അവൻ നിന്നോടു പറയും" എന്നു ഒരു ദൈവദൂതൻ വന്നു പറഞ്ഞു. അതേസമയംതന്നേ പത്രോസിനും ദൈവത്തിൽ നിന്നു ഒരു ദൎശനമുണ്ടായി. അതുകൊണ്ടു കൊൎന്നേലിയോസിന്റെ ദൂതൻ വന്നപ്പോൾ അവരോടുകൂടെ കൈസറിയായിലേക്കു പോകുന്നതിനു പത്രോസിനു യാതൊരു പ്രയാസവുമുണ്ടായില്ലാ. "പത്രോസു അകത്തു പ്രവേശിക്കുമ്പോൾ കൊൎന്നേലിയോസു അവനെ എതിരേററു അവന്റെ പാദത്തിങ്കൽ വീണു. എന്നാൽ പത്രോസു അവനെ എഴുനേല്പിച്ചു, എഴുനേല്ക്ക ഞാനും ഒരു മനുഷ്യൻ തന്നെയാകുന്നു എന്നു പറഞ്ഞു" ഇപ്രകാരമാകുന്നു നാം മേല്പറഞ്ഞ ഭാഗത്തിൽ വായിക്കുന്നതു. എന്നാൽ പത്രോസു ഇപ്രകാരം ചെയ്യുന്നതു എന്തുകൊണ്ടാണെന്നാണ നാം അറിയേണ്ടതു. പത്രോസു കൊൎന്നേലിയോസിനെ തടുക്കനിമിത്തം തന്റെ താഴ്മയെ തെളിയിക്കുന്നു. അല്ലാതെ യാതൊന്നുമല്ല. നിങ്ങൾ ഊഹിച്ചിരിക്കുന്ന പ്രകാരം, കൊൎന്നേലിയോസു പത്രോസിനെ ഒരു ദൈവമാക്കി വന്ദിക്കണമെന്നു ആഗ്രഹിച്ചില്ല.

ഏ...(കുറെനേരത്തേക്കു മൌനം അവലംബിച്ചതിന്റെ ശേഷം) പരിശുദ്ധന്മാരെ ബഹുമാനിക്കണമെന്നു നിങ്ങൾ പറഞ്ഞതിനെപ്പററി ഞാൻ നല്ലതുപോലെ ആലോചിച്ചു. അതു അശേഷം കാരണരഹിതമല്ലെന്നും, ശരിയാണെന്നും ഞാൻ സമ്മതിക്കുന്നു. എന്നാൽ ഞാൻ പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കയില്ല, എന്തെന്നാൽ അതിനു വേദസാക്ഷികൾ ഇല്ലെന്നു ഞാൻ വളരെ ഉറപ്പായി പറയുന്നു.

ബി—വേദപുസ്തകത്തിലെങ്ങും ഇല്ലയോ? അപ്രകാരം പറയരുതേ. അപ്രകാരം പറയുന്നു എങ്കിൽ നിങ്ങൾ വേദപുസ്തകം വായിച്ചിട്ടില്ലെന്നു കുററവും വ്യസനത്തോടുകൂടെ പറയേണ്ടിയിരിക്കുന്നു. വേണമെങ്കിൽ വേദത്തിൽ നിന്നും അനേകം ഭാഗങ്ങളെ ഞാൻ കാണിച്ചുതരാം.

ഏ—ദയ ചെയ്തു അപ്രകാരം ചെയ്താൽ കൊള്ളാം.

ബി—വി: പൌലൂസു തന്റെ മിക്ക ലേഖനങ്ങളിലും തനിക്കുവേണ്ടി പ്രാൎത്ഥിക്കണമെന്നു വിശ്വാസികളോടു അപേക്ഷിക്കുന്നു. "എന്നാൽ സഹോദരന്മാരെ നിങ്ങൾ എനിക്കുവേണ്ടി ദൈവത്തോടു പ്രാൎത്ഥനകളിൽ എന്നോടുകൂടി പോരാടേണമെന്നു ഞാൻ നമ്മുടെ കൎത്താവായ യേശുക്രിസ്തു നിമിത്തം ആത്മാവിലും സ്നേഹത്തിലും നിങ്ങളോടപേക്ഷിക്കുന്നു". (റോമ: ൧൫. ൩൦). എഫേ

സ്യക്കാക്കെഴുതിയ ലേഖനത്തിലും "എനിക്കുവേണ്ടി പ്രാൎത്ഥിപ്പിൻ" എന്നു കാണുന്നു. (എഫേ: ൬-൧൮; ൧൯) ഇതുപോലെതന്നെ പുതിയനിയമത്തിൽ അനേകഭാഗങ്ങളിൽ കാണുന്നുണ്ടു. എന്നാൽ പഴയനിയമത്തിൽ ഇല്ലയോ എന്നു നിങ്ങൾ ചോദിച്ചാൽ അതിലും പല ഭാഗങ്ങളിലും ഉണ്ടു. റോമ: ൧, ൯. യോബ: ൪൨-൮. ഈ ഭാഗങ്ങളെ നോക്കുക.

ഏ—ഹേ! മതി എന്തിനേറെ പറയുന്നു. നിങ്ങൾ കാണിച്ചിട്ടുള്ള ഭാഗങ്ങൾ തമ്മിൽ തമ്മിൽ പ്രാൎത്ഥിക്കണമെന്നു വളരെ വിശദമായി തെളിയിക്കുന്നു. ഞാൻ അതിനെ വിസമ്മതിക്കുന്നതുമില്ല. തമ്മിൽ തമ്മിൽ പ്രാൎത്ഥിക്കുന്നതു ദൈവത്തിനു ഇഷ്ടവുമാകുന്നു. എന്നാൽ പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കരുതെന്നാണ ഞാൻ പറയുന്നതു. എന്തെന്നാൽ അവർ സ്വൎഗ്ഗത്തിലും നാം ഭൂമിയിലും ആകുന്നു.

ബി—അവർ സ്വൎഗ്ഗത്തിലാകുന്നു എന്നു നിങ്ങൾ സമ്മതിക്കുന്നു എങ്കിൽ വളരെ നന്നായി.

ഏ—എന്തുകൊണ്ടാണ നന്നായതു?.

ബി— അന്യായത്തിലും അക്രമത്തിലും ജീവിച്ചുകൊണ്ടിരിക്കുന്നവരുടെ പ്രാൎത്ഥനകളെ ദൈവം കേൾക്കുമെങ്കിൽ സകല മാലിന്യത്തിൽ നിന്നും ഒഴിഞ്ഞു സ്വൎഗ്ഗത്തിലിരിക്കുന്ന പരിശുദ്ധന്മാരുടെ പ്രാൎത്ഥനയെ ദൈവം കേൾക്കയില്ലയോ. അവർ ദൈവത്തിന്റെ ഉത്തമ സ്നേഹിതന്മാരല്ലയൊ. ദൈവം അവരെ സ്നേഹിക്കുന്നില്ലയോ. ജനങ്ങൾ മോശയോടും, ശമുവേലിനോടും, മറ്റുള്ളവരോടും തങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്കണമെന്നു അപേക്ഷിച്ചതു പാപമായി വരുമോ?.

ഏ—എന്നാൽ നിങ്ങൾ കൊണ്ടുവരുന്ന ഈ ന്യായവും ശരിയല്ല. എന്തെന്നാൽ നിങ്ങൾ എടുത്തുകാണിച്ച പരിശുദ്ധന്മാൎക്കു അവരുടെ സ്നേഹിതന്മാരുടെ ആവശ്യങ്ങളെ അറിയാമായിരുന്നു. ഏതുപ്രകാരമാണ സ്വൎഗ്ഗത്തിലുള്ള പരിശുദ്ധന്മാർ ഭൂമിയിൽ നടക്കുന്ന സംഗതികളെ അറിയുന്നതു. ഇതിനു വേദത്തിൽ യാതൊരു സാക്ഷിയുമില്ല.

ബി—ഭൂമിയിൽ നടക്കുന്ന സംഗതികളെ സ്വൎഗ്ഗത്തിലുള്ള പരിശുദ്ധന്മാർ അറിയുന്നില്ലെങ്കിൽ, ലൂകോ: ൧൫-൧൦-ാം വാക്യം നമ്മെ എന്തു പഠിപ്പിക്കുന്നു. "ഇപ്രകാരംതന്നെ അനുതാപപ്പെടുന്ന ഒരു പാപിയെക്കുറിച്ചു ദൈവത്തിന്റെ ദൂതന്മാരുടെ മുമ്പാകെ സന്തോഷമുണ്ടു."

ഏ—എന്നാൽ എന്റെ സ്നേഹിതാ! നിങ്ങൾ ഇപ്പോൾ കാണിച്ച ഭാഗം ദൈവദൂതന്മാരെ സംബന്ധിക്കുന്നതാകുന്നു. പിന്നെയൊ നാം സംസാരിക്കുന്നതു പരിശുദ്ധന്മാരെപ്പറ്റിയാണു.

ബി—അമ്മാ! ഞാൻ പറഞ്ഞതുതെറ്റിപ്പോയി, അല്ലെ? പരിശുദ്ധന്മാർ ദൈവദൂതന്മാരെപ്പോലെയല്ലാ; അവൎക്കൊരുശക്തിയുമില്ലാ എന്നാണൊ ഭാവം.

ഏ—അതെ നിങ്ങൾ പറഞ്ഞതു അശേഷം തെറ്റിപ്പോയി.

ബി—അല്പം ക്ഷമിക്കണേ- ഞാൻ പറഞ്ഞതു തെറ്റാണെങ്കിൽ നിങ്ങൾ പൂൎണ്ണമായി വിശ്വസിക്കുന്ന വേദപുസ്തകവും തെറ്റാണെന്നു വരണം.

ഏ—നിങ്ങൾ പറഞ്ഞതു തെറ്റാണെന്നു വന്നേക്കാം. എന്നാൽ ഈ വേദപുസ്തകം (കയ്യിലിരിക്കുന്ന പുസ്തകത്തെ തൊട്ടു കാണിച്ചുകൊണ്ടു) തെറ്റല്ലാ.

ബി—അപ്രകാരം ഉറപ്പായി സമ്മതിക്കുന്നുവൊ?

ഏ—ഞാൻ ആണയിട്ടു സമ്മതിക്കുന്നു.

ബി—സമ്മതിച്ചാൽ മതി- ആണയും മറ്റും ഇടേണ്ടാ- നിങ്ങളുടെ കയ്യിലിരിക്കുന്ന വേദപുസ്തകം തുറന്നു മത്തായി ൨൨-൩൦ വായിക്കണം.

ഏ—(വായിക്കുന്നു.) "എന്തുകൊണ്ടെന്നാൽ ഉയിൎപ്പിങ്കൽ വിവാഹം ചെയ്യുമാറില്ലാ. വിവാഹമായി കൊടുക്കപ്പെടുമാറില്ലാ. സ്വൎഗ്ഗത്തിൽ ദൈവത്തിന്റെ ദൂതന്മാരെപ്പോലെയത്രെയാകുന്നതു"

ബി—ഒടുവിലത്തെ ഭാഗം നല്ലതുപോലെ നോക്കി മനസ്സിലാക്കണം. ഇതുകൊണ്ടും തൃപ്തിയായില്ലെങ്കിൽ ലൂകോസു ൨൦, ൩൬. കൂടെ വായിക്കണം.

ഏ—(വായിക്കുന്നു.) "അവൎക്കു ഇനിയും മരിപ്പാൻ കഴിയുകയുമില്ലാ. എന്തുകൊണ്ടെന്നാൽ അവർ ദൈവദൂതന്മാരെപ്പോലെയാകുന്നു. അവർ ഉയിൎപ്പിന്റെ മക്കളാകകൊണ്ടു ദൈവത്തിന്റെ മക്കളാകുന്നു",

ബി—ഇനിയും വേറെ തെളിവുകൾ ധാരാളം തരാം. ദൈവത്തിന്റെ ദാസന്മാർ ഈ ലോകത്തിൽവച്ചു തന്നെ എന്തൊ പ്രത്യേക കൃപാവെളിച്ചംകൊണ്ടു ലോകത്തിൽ വളരെ ദൂരെ നടക്കുന്ന സംഗതികളെ അറിയുന്നു. ദൈവത്തിന്റെ ഭൃത്യനായിരുന്ന എലീശാ, തന്റെ ഭൃത്യനായ ഗേഹാസി നയമാൻ എന്ന കുഷ്ഠരോഗിയുടെ പക്കൽനിന്നു വെള്ളി വാങ്ങിച്ചതും കള്ളം പറഞ്ഞതും അറിഞ്ഞു എന്നു ൪ രാജാ. ൫-ാം അദ്ധ്യായം വായിച്ചാൽ കാണാം. ഇനിയും ൬-ാം അദ്ധ്യായം വായിക്കുന്നു എങ്കിൽ സുറിയായിലെ രാജാവിന്റെ ശയനഗൃഹത്തിൽ സംസാരിച്ച വചനങ്ങളെ ഇസ്രായേലിൽ ഇരുന്ന എലീശാ അറിഞ്ഞു എന്നും അവിടെനിന്നു പഠിക്കാം. അനന്നിയാസിന്റെയും, സഫിറായുടെയും കള്ളം ശ്ലീ: പത്രോസ് അറിഞ്ഞു എന്നും വേദത്തിൽ കാണുന്നു. സ്വർഗ്ഗത്തിൽ ഇരിക്കുന്ന പരിശുദ്ധന്മാർ ലോകത്തിൽ ഉള്ള പരിശുദ്ധന്മാരെക്കാൾ ശക്തി കുറഞ്ഞവരാണെന്നു നിങ്ങൾ ഇനിയും ഊഹിക്കപോലും ചെയ്യുന്നുവൊ? ഇതുകൊണ്ടൊന്നും നിങ്ങൾക്കു തൃപ്തിയായില്ലെങ്കിൽ വെളിപാടു ൫-ാം അദ്ധ്യായം ൮-ാം വാക്യം കൂടി വായിക്കണം.

ഏ—(വായിക്കുന്നു.) "അവൻ ആ പുസ്തകത്തെ വാങ്ങിയപ്പോൾ നാലു ജീവജന്തുക്കളും, ഇരുപത്തിനാലു മൂപ്പന്മാരും അവനവന്റെ വീണകളെയും പരിശുദ്ധന്മാരുടെ പ്രാർത്ഥനകളായ ധൂപവർഗ്ഗങ്ങൾകൊണ്ടു നിറഞ്ഞ പൊൻകലശങ്ങളെയും പിടിച്ചുകൊണ്ടു കുഞ്ഞാടിന്റെ മുമ്പാകെ വീണു".

ബി—പരിശുദ്ധന്മാർ ലോകത്തിൽ നടക്കുന്ന യാതൊന്നും അറിയാതിരിക്കുകയും അവർ നമുക്കുവേണ്ടി പ്രാർത്ഥിക്കാതിരിക്കുകയും ചെയ്യുന്നു എങ്കിൽ വെളിപാടിൽ ഇപ്പോൾ വായിച്ച "പരിശുദ്ധന്മാരുടെ പ്രാർത്ഥനകൾ" എന്നതിനു എന്തർത്ഥമാണുള്ളതു. അതുകൊണ്ടു സ്വർഗ്ഗത്തിലുള്ള മാലാഖമാരും പരിശുദ്ധന്മാരും താഴെ ഭൂമിയിൽ നടക്കുന്ന സംഗതികളെ അറിയുന്നു എന്നുള്ളതു തീർച്ചയാണ്. പൗലൂസു തന്നെപ്പറ്റിയും തന്റെ കൂട്ടപ്പോസ്തോലന്മാരെപ്പറ്റിയും താഴെ വരുന്നപ്രകാരം പറയുന്നു. "ലോകത്തിനും ദൈവദൂതന്മാൎക്കും മനുഷ്യൎക്കും ഞങ്ങൾ ഒരു വിനോദകാഴ്ചയായിത്തീൎന്നിരിക്കുന്നു" (൧. കോറി. ൪—൯)

ഏ—നിങ്ങൾ പറയുന്നതു വളരെ നല്ലതുതന്നെ. സ്വർഗ്ഗത്തിലുള്ള പരിശുദ്ധന്മാർ നമ്മുടെ ആവശ്യങ്ങളെ അറിയുന്നുണ്ടായിരിക്കാം. എന്നാൽ അവർ നമ്മെ സഹായിക്കാൻ വരുവാൻ തയാറാണൊ? ഇതു എനിക്കു തോന്നുന്നില്ലാ. ലോകത്തിൽ പാവപ്പെട്ടവരുടെ ആവശ്യങ്ങളെ അറിയാവുന്ന അനേക ധനികന്മാരുണ്ടു. എന്നാൽ ഈ അറിവുകൊണ്ടു എപ്പോഴും ഫലമുണ്ടാകുന്നില്ലാ. എനിക്കു ഒരു ഉയർന്ന സർക്കാർ പണി കിട്ടിയാൽ കൊള്ളാമെന്നു ആഗ്രഹമുണ്ടെന്നു രാജാവിനറിയാമെന്നിരിക്കട്ടെ. എന്നാൽ ഈ അറിവുകൊണ്ടു എനിക്കു പണി കിട്ടുമെന്നുണ്ടൊ.

ബി—നിങ്ങളുടെ ഉദാഹരണം അത്ര ശരിയല്ലാ. എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ നമ്മുടെ സഹായത്തിനു വരണമെന്നുവരികിൽ മൂന്നു സംഗതികൾ ആവശ്യമാണു. ൧-ാമതു നമ്മുടെ ആവശ്യത്തെക്കുറിച്ചുള്ള അറിവു. ൨-ാമതു നമ്മെ സഹായിക്കാൻ ഒരു മനസ്സു. ൩-ാമതു സഹായിപ്പാൻ ശക്തി. ഈ മൂന്നു ഗുണങ്ങളുടെയും പൂർത്തി ഒരു മനുഷ്യനിൽ കാണ്മാൻ പ്രയാസമാണു. എന്നാൽ പരിശുദ്ധന്മാരിൽ ഈ മൂന്നു ഗുണവും കാണും. മേൽ വിവരിച്ച ഭാഗങ്ങൾകൊണ്ടു ഇവരിൽ ഒന്നാമതായും മൂന്നാമതായും പറഞ്ഞ ഗുണങ്ങൾ ഉണ്ടെന്നു തെളിഞ്ഞല്ലൊ. ഇനി രണ്ടാമതു പറഞ്ഞ ഗുണം അവരിൽ കാണുന്നുണ്ടൊ എന്നുള്ളതിനെപ്പറ്റിയാണു സംശയം അല്ലേ? നമ്മെ സഹായിപ്പാനുള്ള മനസ്സു അവൎക്കുണ്ടൊ എന്നു നോക്കാം. (൧. കോറി. ൧൩, ൮) "സ്നേഹം ഒരുനാളും ക്ഷയിക്കുന്നില്ലാ. ലോകത്തിൽ ജീവിച്ചിരുന്ന നാളുകളിൽ പരിശുദ്ധന്മാർ ദൈവത്തെ സ്നേഹിച്ചു. പിന്നീടു അവർ ലോകവാസം വെടിഞ്ഞു സ്വർഗ്ഗത്തിൽ കൎത്താവിന്റെ അടുക്കൽ പ്രവേശിക്കുമ്പോൾ അവൎക്കു ദൈവത്തോടുള്ള സ്നേഹവും ദൈവത്തിനു അവരോടുള്ള സ്നേഹവും വളരെ അധികമായിത്തീരുവാനെ ന്യായമുള്ളു. അതുനിമിത്തം ലോകത്തിൽ അരിഷ്ടതയിലും ഉപദ്രവത്തിലും കിടക്കുന്ന അവരുടെ സഹോദരന്മാരായ നമ്മെ അവർ കാണുമ്പോൾ അവൎക്കു ഏററം വ്യസനം തോന്നീട്ടു കഷ്ടതയിൽനിന്നും ഉപദ്രവത്തിൽനിന്നും പ്രയാസത്തിൽനിന്നും നമ്മെ വീണ്ടുകൊള്ളണമെന്നു തങ്ങളുടെ ഉത്തമ സ്നേഹിതനായ ദൈവത്തോടു പ്രാൎത്ഥിക്കാ

തിരിക്കുമൊ? ആ ധനവാൻ നരകവേദനയിൽ കിടന്നുകൊണ്ടു ഭൂമിയിലുള്ള തന്റെ അഞ്ചു സഹോദരന്മാൎക്കുവേണ്ടി അപേക്ഷിച്ചു എങ്കിൽ സ്വൎഗ്ഗത്തിലുള്ള പരിശുദ്ധന്മാർ നമുക്കുവേണ്ടി എത്രയധികം അപേക്ഷിക്കും. (ലൂക്കോ. ൧൬. ൨൭) രക്തസാക്ഷികാരുടെ ആത്മാക്കൾ അവരെ ഉപദ്രവിച്ചവരുടെ ന്യായവിധിക്കും പകരം വീഴ്ച്ചയ്ക്കുമായി കൎത്താവിനോടു നിലവിളിക്കുന്നു. (വെളി. ൬. ൧൦) എന്നാൽ ദൈവത്തിന്റെ പിന്നടിയിൽ നടക്കുന്നവരായ നമ്മുടെ രക്ഷയ്ക്കുവേണ്ടി അവർ പ്രാൎത്ഥിക്കാതിരിക്കുമൊ?.

ഏ...മുകളിൽ പറഞ്ഞ ഭാഗങ്ങൾകൊണ്ടു പരിശുദ്ധന്മാരുടെ മൂന്നു ഗുണങ്ങളേയും നിങ്ങൾ തെളിവായി കാണിച്ചുതന്നതിനു ഞാൻ നിങ്ങളോടു വളരെ കൃതജ്ഞനായിരിക്കുന്നു. ഇനി എനിക്കുള്ള സംശയം പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയുടെ ആവശ്യകതയെപ്പററിയാണു. ക്രിസ്തുയേശു നമ്മുടെ ഏകമദ്ധ്യസ്ഥനാണെന്നു വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു. അവന്റെ ശക്തിയും, സ്നേഹവും, കൃപയും അതിരില്ലാത്തതല്ലയൊ. പിന്നെ വേറെ മദ്ധ്യസ്ഥതകൊണ്ടെന്താണു ആവശ്യം. "മനുഷ്യൎക്കും ദൈവത്തിനും ഇടയിൽ ഏക മദ്ധ്യസ്ഥൻ യേശുക്രിസ്തുവാകുന്നു" (൧. തിമോഥി. ൨—൫) "അവന്റെ നാമംമൂലം നമ്മുടെ പാപങ്ങൾ ക്ഷമിക്കപ്പെട്ടുന്നില്ലയൊ" (൧. യോഹ. ൨, ൧൨) "അവനിൽ കൂടെ ദൈവത്തിന്റെ അടുക്കൽ വരുന്നവരെ അവസാനത്തോളം രക്ഷിക്കും" (എബ്രാ. ൭—൨൫)

ബി—നിങ്ങളുടെ ഈ ചോദ്യത്തിനു ഉത്തരം പറയുന്നതിനു മുമ്പു എനിക്കു അല്പം പറവാനുണ്ടു. പരിശുദ്ധന്മാരോടു അപേക്ഷിക്കുന്നതു തെററാണെന്നു പറഞ്ഞാണല്ലൊ നിങ്ങൾ തുടങ്ങിയതു. അതു അപ്രകാരമല്ലെന്നു വേദപുസ്തകത്താലും, മററു ന്യായങ്ങളാലും ഞാൻ തെളിയിച്ചു. പിന്നീടു പരിശുദ്ധന്മാരുടെ ൧. അറിവാനുള്ള ശക്തി. ൨. സഹായിപ്പാനുള്ള മനസ്സ്. ൩. സഹായിപ്പാനുള്ള ശക്തി ഇങ്ങനെയുള്ള മൂന്നു ഗുണങ്ങളെപ്പററിയാണു നിങ്ങൾക്കു സംശയവും, തൎക്കവും ഉണ്ടായിരുന്നതു. ഈ സംശയവും ഇപ്പോൾ നീങ്ങികാണുമല്ലോ. ഇപ്പോൾ അവരോടുള്ള മദ്ധ്യസ്ഥതയ്ക്കുള്ള ആവശ്യത്തെപ്പററിയാണു നിങ്ങൾ തൎക്കം കൊണ്ടു വന്നിരിക്കുന്നതു. എന്നാൽ ഈ ഭാഗം തെളിയിക്കുന്നതിനു മുമ്പു ഞാൻ ഇതിനു മുമ്പു കാരണസഹിതം കാണിച്ചുതന്ന ഭാഗങ്ങൾ നിങ്ങൾ സമ്മതിക്കേണ്ടതായിട്ടിരിക്കുന്നു. അങ്ങനെ ചെയ്യാത്തപക്ഷം നമ്മുടെ ഈ വാദംകൊണ്ടു യാതൊരുപ്രയോജനവും ഉണ്ടാകാനിടയില്ലല്ലൊ.

ഏ—നിങ്ങൾ സകാരണം എന്നെ മനസ്സിലാകിയ മുൻ ഭാഗങ്ങൾ ഞാൻ സ്വാത്മനാ സമ്മതിക്കുന്നു.

ബി—പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയും, ക്രിസ്തുവിന്റെ ഏക മദ്ധ്യസ്ഥതയും തമ്മിൽ യോജിപ്പിക്കാൻ എനിക്കു കഴിവില്ലാതെ വരുന്നതായാൽതന്നെയും പരിശുദ്ധന്മാരോടു അപേക്ഷിക്കാമെന്നും, ദൈവം അവരുടെ നമുക്കുവേണ്ടിയുള്ള പ്രാൎത്ഥനകളെ കേൾക്കുന്നുണ്ടെന്നും വേദം സമ്മതിക്കയാൽ നിങ്ങളുടെ തൎക്കവിഷയത്തെ ഏതുപ്രകാരമെങ്കിലും തെളിയിക്കാൻ സാധിക്കുമെന്നു നിങ്ങൾ സമ്മതിക്കേണ്ടിയിരിക്കുന്നു. അല്ലാത്തപക്ഷം വേദത്തിന്റെ ഒരുഭാഗം മറെറാരുഭാഗത്തോടു തീരെ വ്യത്യാസപ്പെട്ടാണിരിക്കുന്നതെന്നു നിങ്ങൾക്കു സമ്മതിക്കാതെ നിവൃത്തിയില്ലാ.

ഏ—ഇതു നല്ല യുക്തിയാണെന്നു എനിക്കു തോന്നുന്നു. ഈ രണ്ടു വാദങ്ങളേയും തമ്മിൽ യോജിപ്പിക്കുന്നതിനും നിങ്ങൾക്കു കഴിവുണ്ടായിരിക്കും. അങ്ങനെയല്ലെ?.

ബി—അതെ. നിശ്ചയമായിട്ടും എനിക്കു കഴിവുണ്ടു അതുകൊണ്ടു നമുക്കു ആ വിഷയത്തിലേക്കു പ്രവേശിക്കാം. ക്രിസ്തുയേശുവല്ലാതെ വേറെ ഒരു മദ്ധ്യസ്ഥൻ ഇല്ലെന്നും അവനല്ലാതെ നമ്മെ പാപത്തിൽനിന്നു രക്ഷിപ്പാൻ കഴിവുള്ളവൻ ഇല്ലെന്നും ഞാൻ സമ്മതിക്കുന്നു. താൻ തന്റെ രക്തത്താൽ സകല കൃപാവരങ്ങളെയും നമുക്കുവേണ്ടി വിലയ്ക്കു വാങ്ങി. മാലാഖമാരാകട്ടെ, പരിശുദ്ധന്മാരാകട്ടെ, കന്യാസ്ത്രീമറിയംതന്നെയാകട്ടെ ഇപ്രകാരം ചെയ്തില്ലാ. എന്തെന്നാൽ ദൈവത്തിന്റെ അതിരററ നീതിക്കു ഒരു വിലമതിക്കാൻ പാടില്ലാത്ത തൃപ്തി ആവശ്യമുണ്ടായിരുന്നു. നമ്മുടെ രക്ഷയും, കരുണയും, വീണ്ടെടുപ്പും, നിത്യജീവനും

ക്രിസ്തുവിൽനിന്നാകുന്നു. ക്രിസ്തുവിനു പകരം പരിശുദ്ധന്മാർ ദൈവത്തോടുള്ള ഞങ്ങളുടെ മദ്ധ്യസ്ഥന്മാരായിരിപ്പാൻ ഞങ്ങൾ അവരോടു അപേക്ഷിക്കുന്നില്ലാ. പിന്നെയൊ ഞങ്ങൾക്കുവേണ്ടി ദൈവത്തോടും ക്രിസ്തുവിനോടും മദ്ധ്യസ്ഥത പറയണമെന്നു മാത്രം ഞങ്ങൾ അവരോടു അപേക്ഷിക്കുന്നു. ഒരുവനു രണ്ടുപ്രകാരത്തിൽ മറ്റൊരുവന്റെ മദ്ധ്യസ്ഥനായിരിപ്പാൻ കഴിയും. എങ്ങനെയെന്നാൽ ഒരുവൻ വീട്ടുവാനുള്ള കടത്തെ മറ്റൊരുവൻ വീട്ടുന്നതിനാലൊ, അല്ലെങ്കിൽ ഒരു മൂന്നാമനോടു തന്റെ സ്നേഹിതന്റെ കടത്തെ വിടണമെന്നു ആവശ്യപ്പെടുന്നതിനാലൊ ആകുന്നു. ക്രിസ്തു നാം വീട്ടുവാനുള്ള കടത്തെ തന്റെ രക്തച്ചൊരിച്ചിൽ മൂലം വീട്ടിയ മദ്ധ്യസ്ഥനാകുന്നു. എന്നാൽ നമ്മുടെ കടങ്ങളെ വീട്ടുവാൻ ക്രിസ്തുവിനോടു അപേക്ഷിക്കുകയൊ- ക്രിസ്തുവിന്റെ യോഗ്യതകളെ ഓർത്തു നമ്മുടെ പാപങ്ങളെ ക്ഷമിക്കണമെന്നു ദൈവത്തോടു പ്രാർത്ഥിക്കുകയൊ ചെയ്യുന്ന മദ്ധ്യസ്ഥന്മാരാകുന്നു പരിശുദ്ധന്മാർ.

ഏ—എന്നാൽ പരിശുദ്ധന്മാരോടുള്ള അപേക്ഷ ദൈവത്തിന്റെ അതിരില്ലാത്ത നന്മയിലും, കൃപയിലും, കരുണയിലും ഒരു അവിശ്വാസം ജനിപ്പിക്കുന്നില്ലയൊ.

ബി—ഒരിക്കലുമില്ലാ. അപ്രകാരമായാൽ ഭൂമിയിലുള്ള നമ്മുടെ സഹോദരന്മാരോടു നമുക്കുവേണ്ടി അവരുടെയും നമ്മുടെയും കർത്താവും, പിതാവും, അതിരില്ലാത്ത കൃപാസമുദ്രവും, ലോകത്തിന്റെ പാപത്തെ നീക്കികളവാനായി സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലേക്കു ഇറങ്ങിവന്ന യേശുക്രിസ്തുവിന്റെ പിതാവുമായ ദൈവത്തോടു പ്രാർത്ഥിക്കണമെന്നു പറയുന്നതു ന്യായമാണൊ?

ഏ—അതേ. അപ്രകാരം ചെയ്യുന്നതിൽ യുക്തിയും, ന്യായവും ഉണ്ടു. എന്തെന്നാൽ "തമ്മിൽ തമ്മിൽ പ്രാർത്ഥിപ്പിൻ" എന്നു കർത്താവു കല്പിച്ചിരിക്കുന്നു.

ബി—ഇതുപോലെതന്നെയാണു പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയും. എങ്ങനെയെന്നാൽ വേറൊരുവന്റെ നമുക്കുവേണ്ടിയുള്ള പ്രാർത്ഥന ദൈവത്തിന്റെ അതിരില്ലാത്ത കൃപയിലും, കരുണയിലും അവിശ്വാസത്തെ ജനിപ്പിക്കാതിരിക്കുന്നതുപോലെതന്നെ. കർത്താവിന്റെ അടുക്കൽ സദാനേരവും നമ്മുടെ പ്രാർത്ഥനകൾ നേരിട്ടും, സഹോദരന്മാർ മൂലവും, പരിശുദ്ധന്മാർ മൂലവും ചെല്ലുകയാൽ കർത്താവു മഹത്വപ്പെടുകയും നാം അതിൽ നിന്നു നന്മകളെ പ്രാപിക്കുകയും ചെയ്യുന്നു. ഞാൻ ഇപ്പോൾ പറഞ്ഞതു നിങ്ങൾക്കു നല്ലതുപോലെ മനസ്സിലായില്ലായിരിക്കാം. അതുകൊണ്ടു ഞാൻ ഒരു ചെറിയ ഉദാഹരണം പറയാം. നമ്മുടെ ദിവാൻജി നിങ്ങളുടെ ഒരു സ്നേഹിതനാണെന്നിരിക്കട്ടെ. നിങ്ങൾ അദ്ദേഹത്തിനു വിരോധമായി എന്തോ തെറ്റുചെയ്തു. ആ തെറ്റിനെ ഓർത്തിട്ടു അദ്ദേഹത്തിന്റെ മുമ്പിൽ നേരിട്ടു ചെല്ലുവാൻ ഒരു വലിയ ലജ്ജ. അദ്ദേഹത്തെക്കൊണ്ടു നിങ്ങൾക്കു ഒരു കാര്യം സാധിക്കാനുമുണ്ടു. അതിനു നിങ്ങൾ എന്തു ചെയ്യും?

ഏ—ഹെയ്. എന്തിനാണു ഇതൊക്കെ കൊണ്ടുവരുന്നതു. മനുഷ്യകാര്യവും, ദൈവകാര്യവും തമ്മിൽ താരതമ്യപ്പെടുത്തുവാൻ പാടുണ്ടൊ. ദൈവം, "പ്രയാസപ്പെടുന്നവരും ഭാരം ചുമക്കുന്നവരുമെ, നിങ്ങൾ എന്റെ അടുക്കൽ വരുവിൻ നിങ്ങൾക്കു ഞാൻ ആശ്വാസം തരാം" എന്നു വിളിച്ചുപറയുന്നു. അതുകൊണ്ടു നമുക്കു ദൈവത്തിന്റെ അടുക്കൽ എപ്പോഴും ചെല്ലാം.

ബി—ആലോചിക്കാതെ ഉത്തരം പറയരുതേ. ഞാൻ ചോദിച്ചതിനു നിങ്ങൾ സമാധാനം പറഞ്ഞില്ലാ. പിന്നെ ഏതാണ്ടൊക്കെ പറഞ്ഞു. എന്നാൽ നിങ്ങൾ പറയുന്നപ്രകാരമാണെന്നു വരികിൽ "ദുഷ്ടന്റെ പ്രാർത്ഥന എനിക്കു വെറുപ്പാകുന്നു" എന്നു കർത്താവു പറകയില്ലായിരുന്നല്ലൊ. പിന്നെയും കർത്താവു തേമാൻകാരനായ എലിഫാസിനോടും അവന്റെ രണ്ടു സ്നേഹിതന്മാരോടും പറയുന്നതാവിതു:- "നിങ്ങളുടെ മൂഢതകൾക്കു തക്കവണ്ണം ചെയ്യാതിരിക്കേണ്ടതിന്നു എന്റെ ഭൃത്യനായ യോബിന്റെ അടുക്കൽ ചെന്നു നിങ്ങൾക്കുവേണ്ടി ഹോമബലിയെ കഴിപ്പിൻ. എന്റെ ഭൃത്യനായ യോബും നിങ്ങൾക്കുവേണ്ടിയും പ്രാർത്ഥിക്കും. എന്തെന്നാൽ അവന്റെ മുഖത്തെ ഞാൻ കൈക്കൊള്ളും (യോബു. ൪൨—൮) മദ്ധ്യസ്ഥത വേണ്ടായെങ്കിൽ ഇവിടെയെന്താണു യോബിന്റെ മദ്ധ്യസ്ഥതകൊണ്ടാവശ്യം. എലിഫാസിനും അവന്റെ സ്നേഹിതന്മാർക്കും കർത്താവിന്റെ അടുക്കൽ നേരെ

ചെല്ലരുതാഞ്ഞൊ? അതുകൊണ്ടു നിങ്ങൾ അവെദ്ധമൊന്നും എഴുന്നെള്ളിക്കാതെ ഞാൻ ചോദിച്ചതിനു ഉത്തരം പറയണം.

ഏ—ദിവാൻജിയെക്കൊണ്ടു സാധിക്കാനുള്ള കാൎയ്യത്തിനു ഞാൻ അദ്ദേഹത്തിന്റെ, എന്നിലും വലിയ ഒരു സ്നേഹിതനെ വശത്താക്കീട്ടു അയാളോടു എന്റെ കാൎയ്യം പറയും.

ബി—നിങ്ങൾ അപ്രകാരം ആ മനുഷ്യനോടു പറയുമ്പോൾ അയാൾ ചെന്നു ദിവാൻജിയോടു നിങ്ങളുടെ കാൎയ്യത്തെപ്പറ്റി പറയും. ഇതറിഞ്ഞയുടനെ നിങ്ങൾക്കു "എന്റെ കാൎയ്യം സാധിക്കും" എന്നു ഒരു വലിയ ആശയും വിശ്വാസവും ജനിക്കയില്ലയൊ?.

ഏ—ജനിക്കും. എന്തെന്നാൽ അതു മനുഷ്യപ്രകൃതിയാണു.

ബി—കൊള്ളാം. എന്നാൽ ഇനിയും പ്രയാസമൊന്നുമില്ലാ. നിങ്ങൾ ദിവാൻജിയുടെ അടുക്കൽ നേരെ ചെല്ലാഞ്ഞതുകൊണ്ടു വല്ല വിരോധവും അദ്ദേഹത്തിനു തോന്നുമെന്നു വിചാരിക്കുന്നുണ്ടൊ?.

ഏ—ഒരിക്കലുമില്ലാ. നേരെമറിച്ചു എനിക്കു എന്റെ തെറ്റിനെപ്പറ്റി ബോധം വന്നു എന്നും, അതിനെക്കുറിച്ചു ഞാൻ മനസ്തപപ്പെടുന്നു എന്നും ദിവാൻജി അറിയുമ്പോൾ അദ്ദേഹം സന്തോഷിക്കയേയുള്ളു.

ബി—ഇതുപോലെതന്നെയാണു നമുക്കു ദൈവത്തോടുള്ള പെരുമാറ്റം. പാപികളായ നാമെല്ലാവരും ദൈവത്തിന്റെ കരുണയേയും കൃപയേയും കുറിച്ചു സംശയിക്കാതെ നമ്മുടെ അയോഗ്യതകളെ ഓൎത്തു ചിലപ്പോൾ ദൈവത്തിന്റെ ഉത്തമ സ്നേഹിതന്മാരായ പരിശുദ്ധന്മാർ മൂലം നമ്മുടെ സങ്കടങ്ങളെ അറിയിക്കുന്നു. (ഇത്രയും പറഞ്ഞതുകൊണ്ടു ഞങ്ങൾ ദൈവത്തോടു നേരിട്ടു പ്രാൎത്ഥിക്കുന്നില്ലെന്നു ഊഹിക്കപോലുമരുതെ)

ഏ—നിങ്ങൾ പറഞ്ഞതു മുഴുവനും കാൎയ്യമാണു. എന്നാൽ നിങ്ങളുടെ ഉദാഹരണം വളരെ ലൌകികമായിപ്പോയി. അതുകൊണ്ടു ഇക്കാൎയ്യത്തിൽ അതു യോജിക്കുന്നതല്ലാ. എന്തുകൊണ്ടെന്നാൽ തൻമൂലം നിങ്ങൾ ദൈവത്തെ താഴ്ത്തുകയത്രെ ചെയ്യുന്നതു.

ബി—നിങ്ങൾ പറഞ്ഞതു കേട്ടപ്പോൾ അതിനകത്തു ഏതാണ്ടു ആനക്കാൎയ്യമുണ്ടെന്നു എനിക്കു തോന്നിപ്പോയി. എന്നാൽ വാസ്തവത്തിൽ അതിൽ അശേഷം കഴമ്പില്ലാ.

ഏ—എന്താണു പറയുന്നതു?. കഴമ്പില്ലെന്നൊ? കഴമ്പില്ലെന്നു നിങ്ങൾക്കു എങ്ങനെ മനസ്സിലായി?

ബി—ഒരു പിതാവു തന്റെ ചെറിയ കുഞ്ഞിനെ എടുത്തു കളിപ്പിക്കുകനിമിത്തം വല്ല മാനക്കേടിനൊ, ഗാംഭീൎയ്യക്കുറവിനൊ പാത്രീഭവിക്കുന്നുണ്ടൊ?

ഏ—അപ്രകാരം ചെയ്യുന്നതുകൊണ്ടു പിതാവിന്റെ മാനത്തിനും, ഗൌരവത്തിനും ഒരുവിധത്തിലും ഹാനി വരുന്നില്ലാ.

ബി—അവ്വണ്ണംതന്നെ ദൈവത്തെ ദിവാൻജിയോടു ഉപമിക്കനിമിത്തം തന്റെ ദൈവിക മഹത്വത്തിനു യാതൊരു കുറവും വരുന്നില്ലാ. ദൈവം നമ്മുടെ പിതാവാകുന്നു. നാം അവന്റെ കുഞ്ഞുങ്ങളും ആകുന്നു. അവന്റെ ഇമ്പകരമായ പേരു പറഞ്ഞു വിളിക്കത്തക്കവണ്ണം അവൻ നമ്മെ പഠിപ്പിച്ചിരിക്കുന്നു. ദൈവത്തിൽനിന്നു ലഭ്യമായിട്ടുള്ള നമ്മുടെ മാനുഷിക ബലഹീനതപ്രകാരം ദൈവം നമ്മോടു ഉത്തരം പറയുന്നു എങ്കിൽ ദൈവത്തിൽ വല്ലതെറ്റുമുണ്ടൊ?.

ഏ—ദൈവത്തിൽ തെറ്റൊ? അതു വിചാരിക്കാൻകൂടി പാടില്ലാത്തതാണു. എന്നാൽ ഇതൊക്കെ പറഞ്ഞിട്ടു എന്തു് സാദ്ധ്യമാണു്. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയെപ്പറ്റി വല്ലതും പറവാനുണ്ടെങ്കിൽ പറഞ്ഞാൽ കൊള്ളാം. "എന്റെനാമത്തിൽഎന്റെ പിതാവിനോടു എന്തു ചോദിച്ചാലും നിങ്ങൾക്കു തരും" (യോഹ- ൧൪. ൧൪) എന്നു രക്ഷിതാവായ യേശുക്രിസ്തു സകല ജാതികളോടും വിളിച്ചുപറയുന്നു.

ബി—അതെ, അവൻ അപ്രകാരം പറഞ്ഞിട്ടുണ്ടു. എന്നാൽ പരിശുദ്ധന്മാരോടു അപേക്ഷിക്കരുതെന്നു എങ്ങും പറയുന്നതായി കാണുന്നില്ലാ. പിന്നെയൊ പരിശുദ്ധന്മാർ ജീവനോടെ ഇഹത്തിൽ ചരിച്ചപ്പോൾ അവരുടെ മദ്ധ്യസ്ഥ

മൂലം അനേക നൽവരങ്ങൾ മററുള്ളവക്ക ലഭിച്ചിട്ടുള്ളതായി വേദസാക്ഷിയോടു കൂടെ നിങ്ങളെ ബോദ്ധ്യപ്പെടുത്തിയല്ലൊ. "ഭൂമിയിൽ യാതൊരു കാൎയ്യത്തെക്കുറിച്ചെങ്കിലും നിങ്ങളിൽ രണ്ടുപേർ യാചിപ്പാൻ ഒരുമിച്ചാൽ അതു സ്വൎഗ്ഗത്തിലിരിക്കുന്ന എന്റെ പിതാവിനാൽ അവൎക്ക ചെയ്യപ്പെടും" (മത്താ. ൧൮. ൧൯) എന്നു നമ്മുടെ രക്ഷിതാവു നമ്മെ പഠിപ്പിച്ചിട്ടില്ലയൊ? നമ്മുടെ പ്രാൎത്ഥനകൾ സമസൃഷ്ടികളും ഏക പതനസ്ഥിതരും ആയ നമ്മുടെ സഹോദരന്മാരുടെ പ്രാൎത്ഥനകളോടു യോജിപ്പിക്കയാൽ അതിനു ഇപ്രകാരമുള്ള ശക്തി ലഭിക്കുന്നു എങ്കിൽ നമ്മിൽനിന്നു ഏററവും ഉയൎന്ന പദവിയിൽ സ്ഥിതി ചെയ്യുന്ന പരിശുദ്ധന്മാരുടെ പ്രാൎത്ഥനയോടു യോജിപ്പിക്കുന്നതായാൽ അതിനുള്ള ശക്തി ശതഗുണീഭവിക്കുമെന്നുള്ളതു പറയാതെതന്നെ അറിയാവുന്നതാണല്ലൊ.

ഏ—ഇത്രയും മഹത്തായ ഒരു സംഗതിയെപ്പററി ലൂതർ, വിററാക്കർ, ഗ്രോഷിയസ്സ ആദിയായി, വിശ്വവിശ്രുതരായ പ്രോട്ടസ്റ്റന്റ മതപാലകന്മാർ ഒന്നും പറഞ്ഞിട്ടുള്ളതായി അറിവില്ലല്ലൊ.

ബി—പ്രസ്തുത മഹാന്മാർ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത ആവശ്യാവശ്യമായ ഒരു സംഗതിയാണെന്നു സമ്മതിക്കുന്നതായ അനേക ലക്ഷ്യങ്ങളുണ്ടു. പ്രോട്ടസ്റ്റന്റു മതസ്ഥാപകനായ ലൂതർ തന്റെ "കാക്ററ ഓഫ് സംഅൎട്ടു" എന്നപുസ്തകത്തിൽ താഴെ കാണുന്നപ്രകാരം പറയുന്നു. "പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയെ സംബന്ധിച്ചടത്തോളം സകല ക്രിസ്തീയ സഭകളും എന്റെ അഭിപ്രായത്തോടു യോജിക്കുമെന്നു തോന്നുന്നു. പരിശുദ്ധന്മാരെ ബഹുമാനിക്കുകയും അവരോടപേക്ഷിക്കുകയും ചെയ്യുന്നതു അത്യന്താപേക്ഷിതമാകുന്നു. എന്തെന്നാൽ അവരുടെ ശവകല്ലറകളിൽ ഇക്കാലത്തുപോലും നടകാറുള്ള അതിശയനീയങ്ങളായ കാൎയ്യങ്ങൾ വിസമ്മതികാൻ ആൎക്ക ധൈൎയ്യംവരും" ഇതുപോലെ പല തെളിവുകളും ഉണ്ടു. വേവറിയുന്നതിനു എല്ലാ അരിയും ഞെക്കിനോക്കണമെന്നില്ലല്ലൊ. ഇത്രയും പറഞ്ഞതിൽനിന്നു പരിശുദ്ധന്മാരോടു അപേക്ഷിക്കുന്നതുകൊണ്ടു ഗുണമുണ്ടെന്നും, അതു ഒരു ക്രിസ്ത്യാനിക്കു ആവശ്യമായിട്ടുള്ളതാണെന്നും നിങ്ങൾക്കു മനസ്സിലായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഏ—എനിക്കു നല്ലതുപോലെ മനസ്സിലായി. ഇതു സംബന്ധമായി ഇതുവരെ എന്നെ ബാധിച്ചിരുന്ന സകല മൂഢവിശ്വാസങ്ങളും സൂൎയ്യപ്രകാശത്താൽ അന്ധകാരം ദൂരസ്ഥിതമാകുന്നതുപോലെ ഒന്നടങ്കമായി നീങ്ങിയിരിക്കുന്നു. ഞാൻ മേലാൽ സത്യക്രിസ്ത്യാനിയായി ജീവിക്കാം. ഇത്ര വിലയേറിയ അറിവിനെ പ്രദാനം ചെയ്യുതിനായിട്ടു ഞാൻ നിങ്ങളോടു ഹൃദയംഗമമായി നന്ദിപറയുന്നു. സൎവ്വശക്തനും, ലോകനിയന്താവുമായ ദൈവം നമ്മെ ഇരുപാട്ടുകാരെയും അനുഗ്രഹിക്കുകയും, ഞാൻ മൂലം എന്നെ ബാധിച്ചിരുന്നതുപോലെയുള്ള അന്ധവിശ്വാസത്തിൽ കിടന്നുഴലുന്നവരായ മററു പലരും സത്യവെളിച്ചത്തിലേക്കു പ്രവേശിപ്പാൻ തുണയ്ക്കുകയും ചെയ്യട്ടെ.

ഇത്രയും കഴിഞ്ഞപ്പോൾ മണി മൂന്നടിക്കുന്നതു കേട്ടു. ൩ മണിവരെയുള്ള സമയം മിക്കവാറും "ശിവരാത്രി"യായികഴിച്ചു കൂട്ടിയ അവർ ഉറങ്ങാൻ പോകയാണ് പിന്നീടു ചെയ്തതു. നേരം വെളുത്തു എണീറവു നോക്കിയാറെ ഏ-യെ കാണ്മാനില്ലാഞ്ഞു.

"ററി. യൂ. കെ. എൽ."

---

## സന്ധി ഉത്തമംതന്നെയല്ല!

മനുഷ്യൎക്ക സന്മാൎഗ്ഗജീവിതത്തോടുകൂടിയതും പ്രാപഞ്ചിക സുഖങ്ങൾക്കുംമററും ഉതകുന്നതും ഹിന്ദുമതമൂലതത്വങ്ങൾക്ക് അനുസരണമായതും ഉത്തരോത്തരം അഭിവൃദ്ധിയിൽ വരുമെന്നുള്ളതും മററുള്ളവൎക്ക ഒരു മാൎഗ്ഗദൎശിയായി തീരുന്നതിനു ഇടയുള്ളതും ആയ ക്രിസ്തുമതത്തിൽ സുറിയാനി ക്രിസ്ത്യാനികളുടെ പിരിവിൽ വന്നിരിക്കുന്ന ദോഷഫലങ്ങളെ പററി ഹിന്ദുവായ ഞാൻ കുറെ പറയുന്നതു് അനുചിതമായി വരുന്നതല്ലല്ലോ; പ്രിയ സഹോദരന്മാരെ! നിങ്ങളുടെ സമുദായം

ഇപ്പോൾ ബാവാകക്ഷി, മെത്രാൻകക്ഷി, അല്ലെങ്കിൽ യാക്കോബായക്കാർ നവീകരണക്കാർ ഇങ്ങനെ രണ്ടു കക്ഷിയായി പിരിഞ്ഞു സൂക്ഷ്മതത്വം ആലോചിക്കാതെ ഞാൻ പിടിച്ച മുയലിനു മൂന്നു കൊമ്പ് എന്ന മട്ടിൽ ഇതാണു ന്യായം ഇതാണു മുറ എന്നും മററും തമ്മിൽ പറഞ്ഞു പറഞ്ഞു ഇപ്പോൾ ഒരുവിധം ശകാരംവരെ എത്തിയിരിക്കുമെന്നുള്ളതു വായനക്കാർ അറിഞ്ഞിരിക്കുമല്ലോ. നിങ്ങൾ ഇരുകക്ഷികളുടെയും ഉദ്ദേശം എന്തായിരിക്കും? നവീകരണക്കാർ കറെക്കൂടെ മൂലതത്വങ്ങളെ എടുത്തു രീതി പരിഷ്കരിച്ചിട്ടുണ്ടെങ്കിലും അവയും അനുഭവത്തിൽ കാണ്മാനുണ്ടോ! നിങ്ങളുടെ നായകന്മാരുടെ മത്സരവും പത്രങ്ങളുടെ ശകാരങ്ങളും നിമിത്തം ഇരുകക്ഷിയിലും അന്തർഭവിച്ചിരിക്കുന്ന ജനങ്ങളുടെ സ്ഥിതി എങ്ങനെയിരിക്കും? ഭാവി എന്തായിത്തീരും? എന്നുള്ള ചിന്തകൾക്കു നിങ്ങളിൽ മാന്യന്മാർ കടപ്പെട്ടവരായിരിക്കുമല്ലൊ? നിങ്ങൾ ഇരുകക്ഷികളും ഏററവും അടുത്ത സഹോദരന്മാരാണല്ലൊ. പക്ഷെ ചില വ്യത്യാസങ്ങൾ വരുത്തിയിരിക്കാം. അതുകൾ ഇന്നും തക്കത്തിൽ കിടക്കുന്ന സംഗതികളായിരിക്കാം. കുർബ്ബാന ഒന്നായി വേണമെന്നും രണ്ടായി വേണമെന്നും നിങ്ങൾ പരസ്പരം തക്കിക്കുന്നതിൽ, ഇതിനെ രണ്ടിനേയും സ്ഥാപിക്കാൻ, ക്രിസ്തീയ വേദപുസ്തകത്തിൽ പല വാചകങ്ങളും യുക്തികളും പറയുന്നവരുടെ ഇഷ്ടംപോലെ കിട്ടുന്നുമുണ്ടല്ലൊ; ഇതിന്റെ സൂക്ഷ്മമായ തത്വം എന്താണെന്നു ഗാഢമായി ആലോചിക്കുന്നതായാൽ ഒന്നായി കൊടുക്കണമെന്നു പറയുന്നതു സർവ്വും ഏകതയിൽ ലയിക്കുന്നതായുള്ള ഓർമ്മകൃത്യം എന്നോ അല്ലെങ്കിൽ ക്രിസ്തു ഒന്നായി കൊടുത്തതു യഹൂദന്മാരായിരുന്നവക്കാകയാൽ ഭക്തി ഉറച്ചിട്ടില്ലാത്തവക്കു യഹൂദന്മാക്കു കൊടുത്ത രീതി അനുഷ്ഠിക്കുന്നു എന്നോ അതല്ലെങ്കിൽ ക്രിസ്തു മരിച്ചു ഉയത്തതുകൊണ്ടു പിന്നീടു ഒന്നാകി ഈ ക്രിയ നടത്തുന്നു എന്നോ വിചാരിക്കാം. പക്ഷെ ക്രിസ്തീയ വേദത്തിൽ ഉള്ള സാരമായ പത്തു കല്പനയും അതുകൾ രണ്ടിൽ അടങ്ങുമെന്നുള്ള മുഖ്യ കല്പനയും ചിന്തിക്കയും അതനുസരിച്ചു ഒട്ടും തെററാതെ നടക്കയും ചെയ്യുന്ന യാവനൊരുത്തൻ ഉണ്ടോ? അവനു മദ്ധ്യസ്ഥത വേണ്ടാ എന്നും കുർബ്ബാന രണ്ടായിട്ടാവാമെന്നും അവനെപ്പററി പ്രാത്ഥിക്കണമെന്നില്ലെന്നും ഈ വാദങ്ങൾ നിസ്സാരമെന്നും വിചാരിക്കാം.

(രണ്ടാമത്തെ വാദം ക്രിസ്തു ഒഴികെ മററാരും മദ്ധ്യസ്ഥതക്കു ആവശ്യമില്ലെന്നും അതുപോരാ പരിശുദ്ധന്മാർ കന്യകമറിയം ഉൾപ്പെട്ടവർ വേണമെന്നും അവക്കുവേണ്ടി പ്രാത്ഥിക്കണമെന്നും ആണല്ലോ) ക്രിസ്തുവിന്റെ സന്നിധിയിൽ എത്തുന്നതിനു മുൻ പറഞ്ഞ കല്പന അനുസരിച്ചിരിക്കുന്നവനു മദ്ധ്യസ്ഥൻ ആവശ്യമില്ലെന്നുള്ള അദ്വൈതംതന്നെ എന്നിരുന്നാലും അതുകൾക്കു സ്വല്പമെങ്കിലും തെററായി നടക്കുന്നവനു മദ്ധ്യസ്ഥത ആവശ്യമെന്നു കാണുന്നതിനു ഹിന്ദുമതമൂലതത്വങ്ങളും ക്രിസ്തീയ വേദപുസ്തകവും പരിശോധിച്ചാൽ മതിയാകുന്നതാണല്ലോ; അതുകൊണ്ടു ഒരു തക്കവും ആവശ്യമില്ലാത്തതായിരിക്കുന്നു. ഇതുകൾ ഓരോരുത്തന്റെ മനോവിശ്വാസം അനുസരിച്ചു പ്രവൃത്തിക്കുന്നതിൽ എന്തു വൈഷമ്യമാണു എന്നുംകൂടി വിചാരിക്കാം. അതിരിക്കട്ടെ, (ഇഹലോകം വിട്ടവക്കുവേണ്ടി പ്രാത്ഥിക്കണമെന്നില്ലെന്നും അതു വേണമെന്നും ഒരു തക്കമുണ്ടല്ലോ), നരകത്തിലേക്കു പാത്രീഭവിക്കയില്ലെന്നു ഏതൊരു ക്രിസ്ത്യാനിയെക്കുറിച്ചു വിശ്വാസമുണ്ടോ അവനെക്കുറിച്ചു ഈശ്വരനോടു പ്രാത്ഥിക്കേണ്ട ആവശ്യമില്ലെന്നല്ലാതെ പൊതുവേ ആരെക്കുറിച്ചും പ്രാത്ഥിക്കണമെന്നില്ലെന്നു പറയുന്നുണ്ടെങ്കിൽ അതിന്റെ വില എന്തെന്നു വായനക്കാർതന്നെ ചിന്തിക്കേണ്ടിയിരിക്കുന്നു. ഈ വാദത്തിന്റെ ആവശ്യകതയും പൊതുവിൽ ഇല്ലെന്നുതന്നെ പറയേണ്ടിവരുന്നു. എന്തിനു വളരെ പറയുന്നു സാരാംശമായ കല്പനയെ ലംഘിച്ചു ഈ നിസ്സാരവാദത്തിൽ കടന്നു രണ്ടു കക്ഷിയായി മത്സരിച്ചും ആക്ഷേപങ്ങൾ പറഞ്ഞും ഈ സമുദായത്തിന്റെ (അതായതു സിറിയൻക്രിസ്ത്യൻ സമൂഹത്തിന്റെ) പുഷ്ടിയേ വിഫലമാക്കി ചെയ്യുന്നതു ഏററവും ശോചനീയമായിരിക്കുന്നു. ഏതൊരു സമുദായത്തിൽ തക്കവും കറവും പറഞ്ഞുകഴിയുന്നോ ആ സമുദായത്തിൽ നേതാക്കന്മാരുടെ കല്പന ഉദ്ദിഷ്ടത്തിൽ നടക്കുന്നതല്ലെന്നു മാത്രമല്ല മതവിശ്വാസവും മതാനുസരണവും ആ സമുദായത്തിൽ സ്ഥിരീകരിക്കയില്ലെന്നുള്ളതു അനുഭവമാണല്ലോ. മതതലവന്മാരോടുള്ള ഭയഭക്തി ഒന്നാണ് ആ മതാനുസാരികളുടെ കത്തവ്യകമ്മമെന്നതും ദൈവം

സ്നേഹമാകുന്ന എന്നുള്ള വാക്യവും ദൂരെ തള്ളി, തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നും മററും പ്രസംഗങ്ങൾ നടത്തുകയും ഗുണദോഷിക്കയും ചെയ്യുന്നതു വിചാരിച്ചാൽ നിങ്ങൾ തന്നെ (ഇരുകക്ഷികളായി പിരിഞ്ഞ സഹോദരങ്ങൾ) ഒന്നു സ്നേഹിച്ചു മററുള്ളവൎക്കു ഒരു മാൎഗ്ഗദൎശികളായിട്ടു ഗുണദോഷിച്ചെങ്കിൽ ലോകത്തിൽ എത്ര സന്തോഷവും ഗുണവും സമാധാനവും അഭിവൃദ്ധിയും ഉണ്ടാകുമായിരുന്നു! നിങ്ങളിൽ ഒരു മാന്യൻ ഐകയോഗമായി കഴിയണമെന്നു പറഞ്ഞാൽ മറെറാരു മാന്യൻ ഭിന്നമായിരിപ്പാൻ യത്നിക്കുന്നുണ്ടു, എന്നുള്ളതു ൧൦൦ം കഴിഞ്ഞ ഈഴവകപത്രികകളും സഭാതാരകയും സൂക്ഷിച്ചുവൎക്കു അറിയാവുന്നതാണ. നിങ്ങളുടെ കലഹംനിമിത്തം എത്ര ദുൎമ്മാൎഗ്ഗികൾ വലത്തിൽ മത്സ്യത്തെപ്പോലെ ഓരോ കക്ഷിയിലും മാറി മാറി ജനങ്ങളെ വശീകരിക്കുന്നു!! എത്രപേർ ഒരു കക്ഷിയിൽ നിന്നും മറെറാരു കക്ഷിയിൽ കടന്നു അവിടെയും ദുഷിപ്പിക്കുന്നു! നിങ്ങൾ ഐകയോഗമായി ജീവിക്കുന്ന കാലം ഉണ്ടെങ്കിൽ അന്നുമാത്രമേ നിങ്ങളുടെ കക്ഷികളിൽ പെട്ടിരിക്കുന്ന ദുൎമ്മാൎഗ്ഗികളുടെ എണ്ണം കുറകയുള്ളു എന്നുള്ളതു തൎക്കമററ സംഗതിയാണ. ദുൎമ്മാൎഗ്ഗികളുടെ വളൎച്ചയ്ക്കു നിങ്ങളുടെ ഈ മത്സരം അനുകൂലമെന്നല്ലാതെ ഈ മത്സരംനിമിത്തം യാതൊരു പ്രയോജനവും ഇല്ലെന്നു മാത്രമല്ലാ വളരെ ദോഷത്തെ ചെയ്യുന്നതുമാണ. എന്റെ മാന്യ ക്രിസ്തീയ മിത്രങ്ങളെ! നിങ്ങൾ എന്തിനു ശഠിക്കുന്നു! ഇക്കാണുന്നതൊക്കെ എന്നല്ല നിങ്ങളുടെ തൎക്കവും നിസ്സാരമല്ലേ? നിങ്ങളുടെ രണ്ടു കക്ഷിയിലും നിന്നു ചില മഹാന്മാരേയും ഹിന്തുക്കളിലും മററും പല മാന്യവ്യക്തികളേയും ഒന്നിച്ചു ഒരു കമ്മററിയാക്കി ഒരു സന്ധി ആലോചന (നിങ്ങളുടെ മതോദ്ദേശ്യ സാദ്ധ്യങ്ങൾക്കായിട്ടെങ്കിലും) നടത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്നു എന്റെ താഴ്മയായ ബുദ്ധിയിൽ തോന്നുന്നു. നിങ്ങളുടെ സദയം ആലോചനയ്ക്കു വിഷയീഭവിക്കാമെങ്കിൽ അതിന്റെ അവസരം ഇതാ സന്നിഹിതമായിരിക്കുന്നു എന്നു അറിയിപ്പാൻ താരക, ഈഴവകപത്രിക ഈ മാസികകൾക്കു ഈ ലേഖനം അയക്കയും തൽപത്രാധിപന്മാരുടെ അഭിപ്രായം അറിവാൻ കാത്തിരിക്കരികയും ചെയ്യുന്നു.

എന്നു വക്കീൽ
അട്ടൂർ കെ. എൻ. ഗോവിന്ദപ്പിള്ള.

---

## നവീകരണ ഉപദേഷ്ടാക്കളും വടക്കൻതിരുവിതാംകൂറിലെ സുവിശേഷവേലയും.

(ഒരു വടക്കൻ)

“മലങ്കര ഈഴവകപത്രികാ” ധിപർ അവൎകൾക്കു.

സാർ,

“വടക്കൻ തിരുവിതാംകൂറിലെ സുവിശേഷവേല” എന്ന തലവാചകത്തോടുകൂടി കഴിഞ്ഞ കൎക്കടകത്തിലെ “മലങ്കര സഭാതാരക”യിൽ പേരു വെയ്ക്കാത്ത ഒരു പന്യാസം പ്രസിദ്ധം ചെയ്തു കാണുന്നതിൽ സത്യവിരുദ്ധവും വായനക്കാരെ തെറിദ്ധരിപ്പിക്കുന്നവയും ആയുള്ള അനേക സംഗതികൾ പ്രസ്താവിച്ചു കാണുന്നതിനാൽ അവയെപ്പററി ഞാൻ രണ്ടു വാക്കു പറയുന്നതു താങ്കളുടെ വിലയേറിയ പത്രികയുടെ ഒരു കോണിൽ പ്രസിദ്ധീകരിച്ചു കാണ്മാനാഗ്രഹിക്കുന്നു.

(എ) കുന്നത്തുനാട്ടു താലൂക്കിൽ കറുപ്പുംപടി എന്ന സ്ഥലത്തു ഉയർ ചെയ്യുന്ന വേലയുടെ ഫലത്തെപ്പററിയാണല്ലൊ താരക ആദ്യമായി പറയുന്നതു. കറുപ്പുംപടി ഇടവകയെ സംബന്ധിച്ചു പറഞ്ഞിരിക്കുന്നവയിൽ അപൂൎവ്വം ചിലതു വാസ്തവമായിരുന്നാലും മലമുകളിൽ പ്രതിഷ്ഠിച്ചിരിക്കുന്ന പള്ളിയുടെ നാമം അസ്ഥിപ്പള്ളിയെന്നാണെന്നു താരക ഗ്രഹിച്ചിരിക്കുന്ന നവീനയറിവു ആരിൽനിന്നാണെന്നു നിശ്ചയിച്ചാൽകൊള്ളാം. മലേക്കുരിശുപള്ളിയെന്നു സാധാരണ നാമധേയത്താൽ പ്രസിദ്ധ പള്ളി കേരളനിവാസികൾ ഏവരാലും അറിയപ്പെട്ടിരിക്കുമ്പോൾ താരക മാത്രം അതിനെ അസ്ഥിപ്പള്ളിയെന്നു നാമകരണം ചെയ്തിരിക്കുന്നതുകൊണ്ടു ഈ കാൎയ്യത്തിൽ താരകയ്ക്കു എന്തോ മനഃപൂൎവ്വവും ദുരുദ്ദേശപൂൎവ്വമെന്നു സാമാന്യബുദ്ധിയുള്ള ഏവൎക്കും നിഷ്പ്രയാസമായി ഗ്രഹിക്കാവുന്നതാണ.

(൨) "ഞങ്ങളെന്നെയിതിരിക്കുന്ന ഈ ഇടവകയിൽ സുവിശേഷവെളിച്ചത്തിന്റെ പ്രാരംഭപ്രവേശം രായമംഗലത്തു മററത്തിൽ മറിയാം എന്ന പേരായ ഒരു സ്ത്രീ മുഖാന്തിരമാണു ഉണ്ടായിട്ടുള്ളതു എന്നത്രെ പറയേണ്ടിയിരിക്കുന്നതു.............................................................ഇങ്ങനെ അവരുടെ ഇടയിൽ ഒരു ആത്മീയ ഉത്സാഹം ജനിക്കുകയും ചെയ്തിരിക്കുമ്പോഴാണു മലങ്കര മാർത്തോമ്മാ സുറിയാനി സുവിശേഷ പ്രസംഗസംഘത്തിന്റെ പ്രാസംഗികന്മാർ ഈ സ്ഥലങ്ങളിൽ എത്തി വേല ആരംഭിച്ചതു" എന്ന ഭാഗത്തെപ്പററി രണ്ടാമതായി ആലോചിക്കാം. രായമംഗലത്തു നവീകരണ ഉപദേശിമാരിൽ ചിലർ ചെന്നു വേദപുസ്തകം വശീപ്പിക്കാമെന്നും മററും ചില മന്ത്രതന്ത്രോപായങ്ങൾ പ്രയോഗിച്ചു പ്രസ്തുത അമ്മയുടെ ഭവനത്തിൽ പാർപ്പു തുടങ്ങിയെന്നും ഇതു ഒരു നല്ല തരമെന്നു കണ്ടിട്ടോ എന്തൊ രക്ഷയുടെ സത്യം പ്രകാശിച്ച ആ യൌവ്വനക്കാരനും സഖികളും കാലക്രമേണ ഇവരുടെ കൂട്ടത്തിൽ ചേർന്നുവെന്നും ഇപ്രകാരം അവിടെ നവീകരണ ഉപദേശിമാരുടെ വശീകരണ ശക്തിയാൽ നവീകരമുത്ഭവിച്ചുവെന്നുമാണു വിശ്വാസയോഗ്യരായ പലരിൽനിന്നും ഞാൻ അറിഞ്ഞിട്ടുള്ളതു. ഒരു സ്ത്രീയുടെ പ്രത്യേക ഉത്സാഹത്തിൻമേലും പ്രേരണയിൻമേലും ഒരു ഭവനത്തിൽ യോഗം കൂടിയെന്നു പറയുന്നതിൽ നിന്നുതന്നെ ഇക്കൂട്ടരുടെ ഇടയിലുള്ള സ്ത്രീസ്വാതന്ത്ര്യത്തെപ്പററി ഏറെക്കുറെ ഊഹിച്ചറിയാവുന്നതാണു. രായമംഗലത്തേയും വാളകത്തേയും സഹോദരന്മാരുടെ ഇടയിൽ ആത്മീയ ഉത്സാഹം ജനിച്ചതുനിമിത്തമല്ലാ; പിന്നെയോ നവീകരണ ഉപദേശിമാരുടെ അതിരില്ലാത്ത ലൌകികമോഹമാണു വടക്കൻ തിരുവിതാംകൂറിൽ ചിലേടങ്ങളിൽ നവീകരണ വിത്തു വിതപ്പാനിടയായതെന്നു ഇക്കൂട്ടരിൽ വിശ്വവിശ്രുതന്മാരായ മടഎണ്ണി മുതൽപേരുടെ സന്മാർഗ്ഗനിഷ്ഠ, പുണ്യവാളത്വം ആദിയായ സൽഗുണങ്ങളെപ്പററി കേട്ടുകേൾവിപോലുമുള്ള ആൎക്കും ബോധമാകുന്നതാണു.

(൩) കറുപ്പുംപടി ഇടവകയിലെ പട്ടക്കാരും പ്രധാനികളും ഇവൎക്കു വിരോധമായി ബഹുജനങ്ങളെ വാശി പിടിപ്പിച്ചു വളരെ പീഡകളും ദേഹോപദ്രവങ്ങളും ഏല്പിച്ചുവെന്നും "സുവിശേഷകന്മാരെ പിശാചുകത്തികൊണ്ടു പിക്കിറെ അറുത്തു കീറികളയണം. അങ്ങനെ ചെയ്താലും ദൈവരാജ്യത്തിലേക്കു നിങ്ങൾക്കൊരു വിഘ്നവും വരുന്നതല്ലാ" എന്നു ആ ഇടവകയിലെ പട്ടക്കാരും ഉപദേഷ്ടാക്കളും ജനങ്ങളോടു ഗുണദോഷിച്ചെന്നും മററുമാണു സുറിയാനിക്കാരുടെ മേൽ കൊണ്ടുവന്നിരിക്കുന്ന വേറെയൊരു ആക്ഷേപം. സുവിശേഷകന്മാരെ അങ്ങനെ ചെയ്താലും ദൈവരാജ്യത്തിലേക്കു നിങ്ങൾക്കൊരു വിഘ്നവും വരുന്നതല്ലെന്നു ഒരു സുറിയാനി വൈദികനൊ ഉപദേഷ്ടാവൊ ജനങ്ങൾക്കുപദേശിച്ചുകൊടുത്തെന്നു പറഞ്ഞാൽ വിശ്വസിപ്പാൻ ഈ ഇരുപതാം നൂററാണ്ടിൽ വല്ലവരുമുണ്ടെന്നു തോന്നുന്നില്ല. യാക്കോബായ സഭാനായകന്മാരുടെ മേൽ വൃഥാ ദോഷാരോപണം ചെയ്വാനായിട്ടു മാത്രമാണു താരക ഇങ്ങനെ പ്രസ്താപിച്ചിരിക്കുന്നതെന്നു ആൎക്കാണു മനസ്സിലാകാത്തതു? ഇക്കാലത്തെ രക്ഷാപ്രസംഗികളെ ഉദ്ദേശിച്ചാണു "സുവിശേഷകന്മാർ" എന്നിവിടെ പ്രസ്താപിച്ചിരിക്കുന്നതെങ്കിൽ എനിക്കു വളരെ കൌതുകം തോന്നുന്നു. ചെല്ലുന്നിടത്തെല്ലാം സ്ത്രീയോഗം നടത്തണമെന്നും പറഞ്ഞു തോന്ന്യാസമായും കാമക്രോധ മോഹാദികൾക്കു വശംവദരായും നടക്കുന്ന ഇവരെ മുണ്ടേവടി പ്രയോഗം ചെയ്തു പായകെട്ടി വിടണമെന്നൊ അഥവാ കിറുകിറെ അറുത്തു കീറികളയണമെന്നൊ കോപം സഹിക്കവയ്യാതെ വല്ലവരും പറഞ്ഞുപോയാൽതന്നെ അത്ര അത്ഭുതപ്പെടുവാൻ വകയുണ്ടെന്നും തോന്നുന്നില്ലാ.

(൪) ഇവരുടെ വേലയുടെ ആരംഭകാലത്തു ഒരു ഉയിൎപ്പുഞായറാഴ്ച ദിവസം കുൎബ്ബാന കഴിഞ്ഞു വെളിയിലിറങ്ങി പള്ളിപ്പുറമ്പിൽ സമ്മേളിച്ചായി ശേഖരിച്ചിരുന്ന ഷാരായ കുപ്പികളിൽ നിന്നു കുടിച്ചു കഠിനമായി ലഹരി പിടിച്ച ബഹുജനങ്ങൾ പള്ളിക്കു വെളിക്കു പ്രസംഗം ആരംഭിച്ച സുവിശേഷകന്മാരെ വളഞ്ഞുകൊണ്ടു അസഭ്യങ്ങൾ പറകയും പ്രാൎത്ഥന, കീൎത്തനം മുതലായവയുടെ വാക്യങ്ങളെ വ്യതിഹാസത്തിന്നായിട്ടു ഉച്ചത്തിൽ വിളിച്ചു പറകയും മററും ചെയ്തപ്പോൾ സുവിശേഷകന്മാർ തങ്ങളുടെ ദൃഷ്ടികളെ മേല്പോട്ടുയൎത്തി മൌനമായ പ്രാൎത്ഥനയിൽ നിൽക്കുന്നതു കണ്ടിട്ടു "നീയിവിടെ നിന്നു എത്ര കുന്നമിറിച്ചാലും ഇവിടെ നിന്നു

ഒരാളിനേയും കിട്ടുമെന്നു വിചാരിക്കണ്ടാ" എന്നു അവരിൽ ഒരാൾ പറഞ്ഞുവെന്നും മറ്റും പറയുന്നതിൽ സ്വല്പമെങ്കിലും സത്യമുണ്ടോയെന്നാണല്ലൊ ഇനിയും ആലോചിക്കേണ്ടതു. ഈ പ്രസ്താവം തീരെ അടിസ്ഥാനമില്ലാത്തതും അവാസ്തവവും ഇക്കൂട്ടരുടെ വ്യാജജല്പിതത്തെ പ്രത്യക്ഷീകരിക്കുന്നതിനു ഒരുത്തമ ദൃഷ്ടാന്തവുമാകുന്നു. അങ്ങിനെ ഒരു സംഭവം അവിടെ നടന്നിട്ടില്ലന്നു മാത്രമല്ലാ; അതിനെ തെളിയിപ്പാൻ സാക്ഷികൾ തന്നെ ധാരാളംമുണ്ടു. ഇതിനെപ്പറ്റി ഞാൻ വീണ്ടും വീണ്ടും സൂക്ഷ്മമായ ചില അന്വേഷണങ്ങൾ നടത്തിയതിൽ ഇതു വെറും വെടിയാണന്നറിഞ്ഞതുതന്നെയുമല്ലാ, പ്രസ്തുത ലേഖനത്തിൽ പ്രസ്താവിക്കാത്തതൊ അഥവാ മറച്ചുവച്ചതൊ ആയ ഒരു വാസ്തവം കൂടി വെളിപ്പെട്ടിരിക്കുന്നു. ആയതു ഇക്കൂട്ടരുടെ നടപടികളെപ്പറ്റി ഏകദേശമായെങ്കിലും ഒരറിവു കൊടുക്കുന്നതാകയാൽ മാന്യവായനക്കാരുടെ അറിവിലേക്കായി പ്രസ്താവിക്കുന്നതു അസ്ഥാനത്തിലാകയില്ലന്നു വിചാരിക്കുന്നു. ആയതു ഈ പൈശാചിക ഉപദേഷ്ടാക്കളിൽ ചിലർ ഒരു ഞായറാഴ്ച അമിതമായി കടുത്ത കാപ്പികഷായവും സേവിച്ചു ബോധരഹിതരായി പബ്ലിക്കു റോഡിൽ കിടന്നു തല കുത്തി മറിഞ്ഞു പ്രസ്തുത റോഡിൽ കൂടി ഗതാഗതം ചെയ്തുകൊണ്ടിരുന്ന വിവിധജാതിമതസ്ഥരായ ജനങ്ങളേയും പള്ളിയിൽനിന്നു വരുന്നവരിൽ ചിലരേയും തടുത്തുനിർത്തി റോമാ, യാക്കോബായ മുതലായ പ്രാചീന സഭകളുടെ ആചാരമര്യാദകളേയും മറ്റും കഠിനമായി അധിക്ഷേപിച്ചു; സ്ത്രീയോഗം നടത്തണമെന്നും മറ്റും ബഹളം കൂട്ടി ചില സ്ത്രീകളുടെ മര്യാദയെ ലംഘിപ്പാൻ ഉദ്യമിച്ചുവെന്നും തന്നിമിത്തം വഴിയാത്രക്കാരിൽ ചിലരും ഇവരും തമ്മിൽ ചില ലഹള നടന്നതിൽ ഇവരിൽ ചിലർക്കു പ്രഹരാദി കഷായം നല്ലപോലെ സേവിപ്പാനിടയായെന്നുമാണു. അന്നത്തെ ഉപദേശവും കഴിച്ചു തിരികെ പോരുന്നസമയം ഈ അപ്പോസ്തലരിൽ ചിലർ ഒരു ഷാപ്പിൽ കയറി വീണ്ടും കാപ്പി കുടിക്കുന്നതു കണ്ടു ഒരാൾ ചോദ്യം ചെയ്തതിൽ "സ്വല്പം വീഞ്ഞു സേവിപ്പാൻ" പൌലൂസ ശ്ലീഹാ കല്പിച്ചിട്ടുണ്ടെന്നും അതുകൊണ്ടു ഞങ്ങൾ ചെയ്യുന്നതു കല്പനാനുസരണമാണന്നും മറ്റും പറഞ്ഞു പൊടിപൊടിച്ചുപദേശിച്ചു അയാളെ സമ്മതിപ്പിച്ചു വിട്ടതായി കേൾക്കുന്നതു വാസ്തവമായിരുന്നാൽ ബഹുരസംതന്നെ. "നീയിവിടെനിന്നു കണ്ണുമിഴിച്ചാൽ ആരെയും കിട്ടുകയില്ലാ"യെന്നു ഒരാൾ പറഞ്ഞതായി പറയുന്നതു വാസ്തവമായിരുന്നാൽ തന്നെ അതു "നവീകരണത്തിൽ നീ ചേരണം. അല്ലങ്കിൽ ജീവനോടെ വിഴുങ്ങിക്കളയും" എന്നും പറഞ്ഞു ഇവർ സാധുക്കളുടെ നേരെ കണ്ണു മിഴിച്ചുകാട്ടി ഭയപ്പെടുത്തിയതു നിമിത്തമായിരിക്കണം. തന്റെയും കൂട്ടരുടേയും നീചമായ നടപടികളെ മറച്ചുവച്ചു യാക്കോബായ സഭയേയും ടി സഭാംഗങ്ങളേയും വൃഥാ കുറ്റാരോപണം ചെയ്തു തന്നത്താൻ നീതീകരിച്ചു പുണ്യവാളനായിക്കളയാമെന്നുദ്ദേശിച്ച ഈയാളുടെ ബുദ്ധിവൈശാരദ്യം വിസ്മയാവഹംതന്നെ!

(൭) കറുപ്പുംപെട്ടി ഇടവകയിലെ പട്ടക്കാരിൽ അപ്രധാനനല്ലാത്ത ഒരാൾക്കു സുവിശേഷവെളിച്ചത്തിന്റെ ശക്തി ലഭിച്ചതിന്റെ ഫലമായി അദ്ദേഹം നവീകരണത്തിൽ ചേർന്നുവെന്നു താരക പറയുന്നതിനെപ്പറ്റിയും മറ്റും കുറെ പറവാനുള്ളതു ഈ ലേഖനം കുറെ ദീർഘിച്ചുപോയതായി തോന്നുന്നതുകൊണ്ടു വേണ്ടിവന്നാൽ വേറൊരവസരത്തിൽ എഴുതിക്കൊള്ളാം.

(൮) കൂടാതെ "പുരാതനമായ മലങ്കര സുറിയാനിസഭ"യെന്നും മറ്റുമുള്ള പദങ്ങൾ പലഘട്ടങ്ങളിലും താരക പ്രയോഗിച്ചിരിക്കുന്നതു നവീകരണത്തെ ഉദ്ദേശിച്ചായിരിക്കുമോയെന്നു മനസ്സിലാകുന്നില്ലാ. നവീകരണത്തിന്റെ ഷഷ്ടിപൂർത്തിപോലും തികഞ്ഞിട്ടുണ്ടോയെന്നു വളരെ സംശയമായിരിക്കുന്ന സ്ഥിതിക്കു "പുരാതന സഭ"യെന്നും സുറിയാനിയായുമായുള്ള ബന്ധവും ഐക്യതയും ഒഴിച്ചേച്ചു "സുറിയാനി സഭ"യെന്നും മറ്റുമുള്ള മഹിമയേറിയ നാമങ്ങൾ നവീകരണത്തിനു സൌജന്യം ചെയ്വാൻ താരക കച്ചകെട്ടി പുറപ്പെട്ടിരിക്കുന്നതാണു. അത്യത്ഭുതം തങ്ങൾക്കു യാതൊരർഹതയുമില്ലാതെ സുറിയാനി സഭയെന്നും മനസ്സാക്ഷിക്കു വിരോധമായി "പുരാതനസഭ"യെന്നും മറ്റുമുള്ള നാമധേയങ്ങളാൽ മാത്രം നവീകരണത്തിനു പുരാതനസഭയും സുറിയാനിസഭയും ആയിത്തീരുവാൻ ഒരുനാളും ക

ഴിയുന്നതല്ലന്നം ഇതുകൊണ്ടു ഓടു അടച്ചാൽ അടയുന്നതല്ലന്നം താരക ഇനിയെങ്കിലും ധരിച്ചിരുന്നാൽ കൊള്ളാം. മനസ്സാക്ഷിയെ വളരെകാൎയ്യമായി ഗണിക്കുന്നുവെന്നു നടിച്ചു അന്യരുടെ മനസ്സാക്ഷിയില്ലായ്മയെ കുററം വിധിക്കുന്ന താരകാധിപർ അവരുകൾക്കു മനസ്സാക്ഷികനുസരണമായിട്ടാണൊ ഇങ്ങനെ പ്രസ്ഥാപിച്ചതൊ അഥവാ പ്രസ്ഥാപിപ്പാൻ ഇടയാക്കിയതൊ എന്നറിഞ്ഞാൽകൊള്ളാം. വടക്കൻകാൎയ്യങ്ങളെപ്പററി എന്തുതന്നെ പറഞ്ഞാലും യാതൊരു കേൾപ്പോരും കേൾവിയുമില്ലന്നും അവയ്ക്കു വല്ല സമാധാനവും പറവാൻ വടക്കരിൽ ആരുമില്ലന്നം ഉള്ള ശുദ്ധഗതിയും ആയിരിക്കുമൊ ഈ പ്രസ്ഥാപനകൾക്കു താരകയെ പ്രേരിപ്പിച്ചതെന്നു കൂടി ഞാൻ ബലമായി സംശയിക്കുന്നു. സ്വന്തം പള്ളിടകത്തിമണപ്പിക്കാതിരിക്കയാണൊ അത്യുത്തമമെന്നു താരകയും കൂട്ടരും ഇനിയെങ്കിലും ധരിച്ചിരിക്കേണ്ടതാണു. ഈ അഭ്യസ്തവിദ്യന്മാരിൽ അഗ്രഗണ്യനായ ഒരാൾ ഇതുപോലെതന്നെ വാരികത്തിലെ ഉപദേശി ബഹള കാലത്തു "വടക്കൻയാത്ര" എന്ന തലവാചകത്തിൽ ഒരുലേഖനം താരകയിൽ പ്രസ്ഥാപിച്ചിരുന്നതിന്റെ വാസ്ഥവാവസ്ഥകളെയും അദ്ദേഹത്തിന്റെ പരിശുദ്ധതയേയും മററും പററി മാന്യനായ ഒരു വടക്കനും ബ: പള്ളികര കശീശ മാണി അച്ചൻ അവർകളും ആയിടതന്നെ പത്രികയിൽ വിസ്താരമായി മറുപടി എഴുതിയിരുന്നതു മാന്യവായനക്കാർ വിസ്മരിച്ചിരിക്കാനിടയില്ലല്ലൊ. അതുപോലെതന്നെയാണു ഈ പ്രാവശ്യത്തെ ലേഖനത്തിലെ പരമാൎത്ഥങ്ങളും എന്നു ധരിച്ചുകൊണ്ടാൽ മാത്രം മതി.

എന്റെ സാറേ! ഈയിട വടക്കോട്ടു കെട്ടും ഭാണ്ഡവുമായി ഇറങ്ങി പുറപ്പെട്ടിരിക്കുന്ന ഉപദേശിമാൎക്കു സംഖ്യയില്ല. വടക്കരായ ഞങ്ങൾ ആരുംതന്നെ വല്ലയ വിവരമൊന്നുമുള്ളവരല്ലെന്നും വേഗം ഉപദേശിച്ചു മനസ്സു തിരിപ്പിക്കാമെന്നും വയറു പിഴപ്പാൻ മററു വഴിയില്ലാഞ്ഞിട്ടു ഇവർ ആരൊക്കെയൊ കൂടി പറഞ്ഞുണ്ടാക്കിയ വെടിയാണത്രെ ഇതിനൊക്കെ കാരണം. മുണ്ടനൊ, കൂനനൊ, നെടിയനൊ, ഒററക്കണ്ണനൊ ഏതു വേണമെങ്കിലും ഇത്തരത്തിലുണ്ടു. മുഖത്തിനു മുവായിരം ഉപദേശി തിരുവിതാംകൂറിലെ നവീകരണക്കാരുടെ ജനസംഖ്യയെത്താൽ നൂററിനു അമ്പതിലുന്നം ഉപദേശിമാരാണെന്നാണു തോന്നുന്നതു. ഉപദേശം ഇക്കാലത്തു വേലയെടുക്കാതെ കാലക്ഷേപം കഴിക്കുവാനുള്ള നവീനോപായങ്ങളിൽ ഒന്നാംതരമാകയാൽ അവരിൽ അനേകരും ആ സൂത്രം കണ്ടുപിടിച്ചു ഇപ്പോൾ ഉപദേശത്തിനു പുറപ്പെട്ടിരിക്കുന്നതിനാൽ ഉപദേശിമാരുടെ സംഖ്യ പ്രതിദിനം വൎദ്ധിച്ചുതന്നെ വരുന്നു. സ്വല്പം വല്ലതും പഠിക്കയൊ ഒരു വേലയില്ലാതെ ഇരിക്കയൊ ചെയ്താൽ വല്ലതുമാകട്ടെ വല്ല വടക്കൻ ദിക്കുകളിലും പോയി ഉപദേശിച്ചുകളയാം എന്നാണു ഒട്ടു മിക്കപേരും തീൎച്ചയാക്കുന്നതു. ശരിയായി കൂട്ടിവായിപ്പാൻ പോലും അറിയാത്തവനും ഒരു മുറിപാട്ടു മാത്രം പഠിച്ചവനും ഒക്കെ ഉപദേശി. സ്വദേശിബഹളവുംമററുംകൊണ്ടു ശമിച്ചപ്പോൾഇതാ ഉപദേശിബഹളം തുടങ്ങിയിരിക്കുന്നു. ഇവൎക്കു വേറെ തൊഴിൽ ഒന്നുമില്ലയോ? ഇതിനൊണ്ടൊ സാറെ വലിയ പ്രയാസം വല്ലതുമുള്ളു. മുക്കാൽ രൂപായുടെ ഒരു വേദപുസ്തകവും മുന്നേമുക്കാൽ ചക്രത്തിന്റെ പാട്ടുപുസ്തകവും വാങ്ങിച്ചു പുറം പൊതിച്ചു പഠിച്ചുകളഞ്ഞ ഒരു ളൂകൽ ബലങ്ങളും ചെയ്യിച്ചു, ചില മുറിവാക്യങ്ങളും ഹൃദിസ്ഥമാക്കി അവയുടെ താഴെ ചുവന്ന മഷികൊണ്ടൊ പെൻസിൽ കൊണ്ടൊ നാലഞ്ചു വരയും കൊടുത്തു വല്ല ചന്തയിലും വഴിയിൽ നടന്നു എന്നുംപോലെ ഒക്കെ ഉപദേശിച്ചാൽ ഒരുന്റെ കാലക്ഷേപത്തിനു വേണ്ട വകകൾ എല്ലാം സുമാർ. ഘ്വിമേനി! സഹോദന്മഹരതെപററിയൊ പറയേണ്ടതില്ലല്ലോ. ഒരു വട്ടത്തൊപ്പിയും അങ്കറക്കാവുഉണ്ടങ്കിലൊ വിശേഷമായി. വല്ല കള്ള റിപ്പോൎട്ടൊ ഡയറിയോ വല്ലവരെക്കൊണ്ടും എഴുതിച്ചു ഒപ്പു വച്ചയച്ചാൽ മാസം രൂപാ അഞ്ചെട്ടു കയ്യിൽ കിടന്നു പിടയ്ക്കും. ഇവരെപ്പോലും വടിയും കത്തിപ്പിടിച്ചു കെട്ടും താങ്ങി സംഘം ചേൎന്നു വേകുന്നാളു കണ്ടാൽ മലയാററൂർ പള്ളിയിൽ പെരുനാളിനൊ ഓമല്ലൂർ മുണ്ടകത്തിലെ കാളവാണിഭത്തിനൊ പോകയാണെന്നു പലപ്പോഴും ഞാൻ സംശയിച്ചിട്ടുണ്ടു. ഇവരെ ഇങ്ങനെ നടയക്കുന്നതുകൊണ്ടു അരിഷ്ടങ്ങൾ വർദ്ധിക്കയെന്നുള്ളല്ലാതെ യാതൊരു ഗുണവും ആൎക്കും സിദ്ധിക്കുന്നില്ല. അഥവാ വല്ല ഗുണവുമുണ്ടങ്കിൽ അതു ചോററുകച്ചവടക്കാൎക്കും വേറെ ചിലൎക്കുമാണു. ഇവർ വടക്കേ

ച്ചു ഇറങ്ങിയതിൽ പിന്നീട്ട അനേകം ഭോഷക്കച്ചവടക്കാർ തങ്ങളുടെ പൂർവ്വ പടിട്ടവിശ്വാസവും പണം പലിശയ്ക്കു കൊടുക്കയും ചെയ്തിട്ടുണ്ട. ദ്രവ്യലാഭമില്ലെങ്കിൽ കാൎയ്യങ്ങൾക്കു ഒന്നിന്നുംതന്നെ ഒരു നടപ്പും തീരുമാനവുമില്ലെന്നാണത്രെ ഇവരിൽ ചിലരുടെ നവീകരണോപദേശത്തിലെ പരമാൎത്ഥമത്രെ. ഇതിനൊക്കെ പുറമെ വല്ല പള്ളിയിലും വല്ല വഴക്കോ മറ്റോ ഉണ്ടോ എന്നു തിരക്കി ഇവർ അവിടെ എത്തി ചില യാക്കോബ്യരെ പറഞ്ഞിളക്കി അവരുടെ ഇടയിൽ ആഭ്യന്തര കലഹമുണ്ടാക്കി; വളരെ പീഡകളും മറ്റും ക്ഷമയോടെ സഹിച്ചുവെന്നു ജല്പിച്ചു പുണ്യവാളത്വം നടിക്കയും ചെയ്യും. സുവിശേഷവേലയെന്നു പറഞ്ഞു തിരിഞ്ഞു വടക്കൻതിരുവിതാംകൂറിൽ ഇവർ ചെയ്തുവരുന്ന വേലയുടെ സ്വഭാവങ്ങളെപ്പറ്റി മേൽ പ്രസ്താവിച്ചിരിക്കുന്നവയിൽ നിന്നും ഏറെക്കുറെ എല്ലാവരും മനസ്സിലാക്കിയിരിക്കണമെന്നു വിചാരിക്കുന്നു. ഇതൊക്കെയാണു ഈ അപ്പോസ്തലർ വടക്കു വന്നു ചെയ്യുന്ന സുവിശേഷവേലയെന്നു നവീകരണസഭാനേതാക്കന്മാരും അവരുടെ ഇടയിലുള്ള മാന്യന്മാരും ഇനിയെങ്കിലും ധരിച്ചിരിക്കേണ്ടതാണു. അതുകൊണ്ട സുവിശേഷപ്രസംഗസംഘക്കാർ ബഹുജനങ്ങളുടെ പ്രീതിയെങ്കിലും ദയവു ചെയ്തു ഇപ്രകാരമുള്ള പരിശുദ്ധ അപ്പോസ്തലരെ കണ്ടുപിടിച്ചു കണക്കും തീർത്തു പറഞ്ഞയക്കയോ മറ്റു വല്ല പ്രതിവിധികൾ ചെയ്കയോ ചെയ്യേണ്ടിയ കാലം ഏറ്റവും സന്നിഹിതമായിരിക്കുന്നു. അതല്ലാതെ "വടക്കൻതിരുവിതാംകൂറിലെ സുവിശേഷവേല" എന്നോ മറ്റോ വല്ല തലക്കെട്ടും കൊടുത്തു ഇവരിൽ വല്ലവരും വയററുപിഴപ്പിനെപ്രതി മാത്രം വല്ല പത്രങ്ങളിലും നീട്ടിക്കെട്ടി വർണ്ണിച്ചെഴുതി വിടുന്നതുമാത്രം കണ്ടു; ഇതൊക്കെ പരമാൎത്ഥമായിരിക്കാം എന്നു വിശ്വസിച്ചുകൊണ്ടിരുന്നാൽ സംഘത്തിന്റെ പണമെല്ലാം ഈ വകക്കാരെ പുലൎത്തുന്നതിന്നു മാത്രം അന്യാധീനപ്പെട്ടതാമെന്നുള്ളതല്ലാതെ, അതുകൊണ്ടു ജനസാമാന്യത്തിന്നു പറയത്തക്ക യാതൊരു ഗുണവും സിദ്ധിക്കുന്നതല്ല.

ഒരു വടക്കൻ.

---

## വിവാഹകാൎയ്യലേഖകന്റെ സ്വാബദ്ധങ്ങൾ.

ഇടവകപ്പത്രികാധിപർ അവർകൾക്കു, സാറെ! കഴിഞ്ഞ ൧൦൮൬-ാം വൃ: ൭-ാം ലക്കം പത്രികയിൽ 'വിവാഹകാൎയ്യം' എന്ന തലവാചകത്തിൽ ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നല്ലൊ. പ്രസ്തുത ലേഖനം മുഴുവനായിട്ടു, എനിക്കു വല്ലതുമുണ്ടെങ്കിൽ പറഞ്ഞുകൊള്ളണമെന്നുള്ള ലേഖകന്റെ വ്യാജമായ ആക്ഷേപോപദേശമനുസരിച്ചു, ഇതുവരെയും ക്ഷമിച്ചുപാൎത്തു, ഇനിയും ക്ഷന്തവ്യമല്ലാത്തതിനാൽ, അതിലെ സ്വാബദ്ധങ്ങളെയും വിശദീകരിച്ചു, മാന്യവായനക്കാരെ ഗ്രഹിപ്പിക്കണമെന്നാഗ്രഹിക്കുന്നതിനെ, സദയം നിങ്ങളുടെ പത്രികയുടെ പുറംകടലാസ്സിലെങ്കിലും ചേൎത്തുകാണ്മാനപേക്ഷ.

'മറുപടി' ലേഖനത്തെ ഞാൻ സമ്മതിച്ചു എന്നു പറഞ്ഞിരിക്കുന്നു. ഞാൻ സമ്മതിച്ചിരുന്നു എങ്കിൽ എന്റെ രണ്ടാമത്തെ അറിയിപ്പിന്നു ആവശ്യകമില്ലായിരുന്നു. വിശേഷ്യാ, 'വിവാഹകാൎയ്യം' എന്ന ലേഖനത്തിന്നു തെല്ലും ആവശ്യമില്ലായിരുന്നു. ഇതും പോകട്ടെ, മറുപടിലേഖനത്തെ ഞാൻ നിഷേധിച്ചു എന്നു വിവാഹകാൎയ്യലിഖിതാവുതന്നെ, തന്റെ നാലാം വകുപ്പിൽ ഏറ്റുപറയാറുണ്ടു. അതായ്തു "അറിയിപ്പുകാരൻ തന്റെ രണ്ടാം അറിയിപ്പിൽ അതിനെ (മറുപടിലേഖനത്തെ) നിഷേധിച്ചു" എന്നാണത്രെ. സ്നേഹിതാ! കണ്ണു തുറന്നു വായിച്ചുനോക്കുക. ഇനിമേലാൽ പൂൎവ്വാപരവിരുദ്ധമായി സംസാരിക്കരുതെ!! ചിത്തഭ്രമവുംകൊണ്ടു ലേഖനം എഴുതാൻ വന്നാൽ, ആൎക്കു സുഖമാകുമെന്നായിരിക്കും ലേഖകന്റെ വിചാരം. ൨. തലവാചകവും ലേഖനവും തമ്മിൽ യാതൊരു സംബന്ധവുമില്ലെന്നു, ലേഖകനെപ്പോലെ എന്തും തട്ടിവിടാമെന്നു ഭാവിക്കുന്ന വിട്ടുവായന്മാരും, മന്ദമതികളുമായുള്ളവരല്ലാതെ പറയുകയില്ല. ൩. ഞാൻ ഒരു അഭിപ്രായക്കാരെ കൂട്ടുപിടിച്ചിട്ടുണ്ടെന്നു ലേഖകൻ ജല്പിക്കുന്നു. സ്നേഹിതനെ തൊപ്പി ഇടുവിക്കുന്നതിന്നു ഞാൻ പകുതി വേണമെന്നില്ല. ആ സമിതിക്കു എനിക്കു ഒരു കൂട്ടുകാരനെ ആവ

ശ്യമില്ലാ. ഞാൻ പിടിച്ചിട്ടുമില്ലാ. "വെറുവാ ചിപ്പുന്ന മുതലാളി അവൻ കണ്ടാൽ വിട്ടുകളയൊ" എന്ന പറയുന്നതുപോലെ, അനന്യഗതികനായിരിക്കുമ്പോൾ വല്ലതിനുമൊക്കെ വഴികൂട്ടി കറച്ചു സമ്മാനം വാങ്ങിക്കുക എന്നതു ലേഖകന്റെ സഹജമായ ഗുണങ്ങളിൽ പ്രഥമസ്ഥാനത്തെ വഹിക്കുന്നതാണ. ൮. വായനക്കാർ വാസ്തവം ഗ്രഹിപ്പാൻവേണ്ടി എന്ന ലേഖകൻ എഴുതിയിരിക്കുന്നു. സ്നേഹിതൻ വാസ്തവം പറയാത്തകവണ്ണം ഞാൻ വല്ല കള്ളവും പറഞ്ഞിട്ടുണ്ടായിരുന്നൊ? താൻ പറയുന്നതുതന്നെയാണ, വാസ്തവം, എന്ന തന്നത്താൻ പ്രസംഗിക്കുന്ന സ്ഥിതിക്ക മാന്യവായനക്കാരുടെ അധിപർ സാർ അവർകളുടെയും അഭിപ്രായങ്ങൾ ചോദിച്ചതു, ഒരു പ്രകാരത്തിലും ഉചിതമായില്ലെന്ന പ്രത്യേകം ഓൎപ്പിച്ചുകൊള്ളുന്നു. ലേഖകനെപോലെയുള്ളവർ അല്ലാ അധിപർ സാർ അവർകളും മറ്റും എന്ന, മേലാൽ സദാ സ്മരിച്ചുകൊള്ളണം.

൯. അംഗ്ലിയാ സഭയിൽ നിന്നുള്ള കല്യാണം മുൻപു പ്രചാരമില്ലായിരുന്നു എന്ന ഞാൻ പറഞ്ഞിരുന്നു. അതിനെ എനിക്കു ലോകപരിചയം ഇല്ലാ എന്നുള്ള കാരണത്താൽ ഖണ്ഡിക്കാനായി ഒരുമ്പെട്ട ലേഖകൻ ഭൂഗോളത്തിൽവച്ചു ജഢമതിയാണൊ എന്ന ഞാൻ സംശയിക്കുന്നു. ഞായറാഴ്ച, ഒഴിച്ചുള്ള കല്യാണം യാക്കോബായസഭയിൽ മുൻകാലത്തു തീരെ ഇല്ലായിരുന്നു. ഇതിനെ ആലോചിച്ചാൽ മുൻകാലത്തു, അംഗ്ലിയാ സഭയിൽ നിന്നുള്ള വിവാഹം പ്രചാരമില്ലായിരുന്നു എന്ന ഏവൎക്കും സംശയംവിനാ ബോദ്ധ്യപ്പെടുന്നതാണു. ഇതുകൊണ്ടു തൃപ്തിയായില്ലെങ്കിൽ ഒന്നുകൂടി കറിക്കുന്നു. നാൾക്കുനാൾ ജനസംഖ്യ വൎദ്ധിച്ചുവരുന്ന സ്ഥിതിക്ക മുൻപുണ്ടായിരുന്നതിനെക്കാൾ ഇപ്പോഴാണ പ്രചാരമെന്ന വിദ്യാഭ്യാസമില്ലാത്ത ജനങ്ങൾക്കുകൂടി അറിയാവുന്നതാണ.

൰. അറിയിപ്പു സ്വീകരിക്കയില്ലെന്ന പറഞ്ഞിരിക്കുന്നതു, ശിക്ഷപ്പെട്ടാലും ഉദരത്തെ പൂരിപ്പിക്കണമെന്നുള്ള മോഷ്ടാക്കളെപ്പോലെയുള്ളവരുടെ ഇടയിൽ അല്ലാതെ ജ്ഞാനമുള്ളവരുടെ ഇടയിൽ സുസാദ്ധ്യങ്ങളായി ഭവിക്കുന്നതാകുന്നു. അറിയിപ്പു സ്വീകരിക്കുന്നപക്ഷം "ചില ദോഷങ്ങൾ" എന്നും മറ്റും ഉള്ള പ്രയോഗങ്ങളെ, ലേഖകന്റെ വാചകശാലയിലേക്കു ബെങ്കികെട്ടി അയക്കേണ്ടതായിരുന്നു എന്നുമാത്രം തൽക്കാലം പറഞ്ഞുകൊള്ളുന്നു. വല്ല അത്യാവശ്യകമായിട്ടു ഞാൻ കൊട്ടിഘോഷിച്ചിട്ടില്ലാതിരിക്കെ, ഇല്ലാത്തതിനെ എടുത്തു പറഞ്ഞിരിക്കുന്നതു, ലേഖകന്റെ നയനസുഖക്കേടുകൊണ്ടൊ? അതൊ ശുദ്ധബോധക്കേടുകൊണ്ടു അല്ലാത്തതുണ്ടൊ ആയിരിക്കാം. "ആരായാലെന്താ" എന്ന പേരു വയ്ക്കുന്നതു, മിക്കപ്പോഴും വാസ്തവകാൎയ്യങ്ങളെ പറയുന്നതിനല്ലാ. പ്രത്യുത, കളവും വളതരവും പറയുന്നതിനാണ, ടി. പേരു വയ്ക്കുന്നതു, ഇതിലേക്കു മറുപടിക്കാരന്റെ ലേഖനം ദൃഷ്ടാന്തമാണ.

ന. ഇതരസഭകൾ എന്ന ലേഖകൻ ഉദ്ദേശിച്ചു എഴുതിയിരുന്നതു, ഏതിനെ എല്ലാം അടിസ്ഥാനപ്പെടുത്തിയാണെന്നാണ ഞാൻ ചോദിച്ചതു, അതു എനിക്ക അറിവാൻ പാടില്ലാത്തിട്ടാണെന്ന ഉദ്ദേശിച്ചു ലേഖകന്റെ ശുദ്ധഗതി ദയനീയം തന്നെ. "റോമാസഭയിൽനിന്നുള്ള കല്യാണം ഇവിടങ്ങളിൽ നടപ്പില്ലാ നടപ്പിൽ നടന്നതായി കേട്ടിട്ടുമില്ലാ. എന്നാൽ അതു, എന്റെ ശിശുത്വംകൊണ്ടായിരിക്കാം" എന്നാണല്ലൊ ഞാൻ എഴുതിയിരുന്നതു, പടിഞ്ഞാറെഭാഗത്തും മറ്റും അനവധി നടന്നിരുന്നു എങ്കിൽ കാണാമായിരുന്നു എന്ന സ്നേഹിതൻ പറഞ്ഞിരിക്കുന്നു. ഒന്നു രണ്ടൊ മറ്റൊ മാത്രം കണ്ടുംകൊണ്ടു ഒന്നിനെ സ്ഥാപിപ്പാൻ പാടില്ലാ.

൮. "പൈതൽ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്ക എന്നാൽ അവൻ വൃദ്ധനാകുമ്പോൾ അതിനെ വിട്ടുമാറുകയില്ല" എന്ന ജ്ഞാനിയായ ശലേമോൻ പറഞ്ഞിരിക്കുന്നു. ഇതിനെ വിചാരിച്ചാൽ, ഒരു അംഗ്ലിയാസ്ത്രീ പൈതൽപ്രായത്തിൽ അഭ്യസിക്കുന്നതിനെ ഉപേക്ഷിച്ചുംവച്ചു എങ്ങിനെ യാക്കോബായ വിശ്വാസം പഠിക്കും. യോബിന്റെയും ദാവീദിന്റെയും മാൎഗ്ഗമാരെക്കുറിച്ചു വിചാരിക്കുന്നതായാലും, അവൾ സാഹചൎയ്യങ്ങളെ പഠിച്ചില്ലാ എന്ന നമുക്കു അറിയാവുന്നതാണ. ഈ ലേഖകൻ ശലോമോനെക്കാൾ ജ്ഞാനിയല്ലല്ലൊ. പുരുഷന്മാരെ ആത്മാക്കളോടു മറുപടിക്കാരനു എന്തോ ശത്രുതയുണ്ടെന്നുള്ളതു എന്റെ ഊഹമെന്നു പറഞ്ഞിരുന്നതിനെ തെറ്റിദ്ധരിച്ചു കുറെ അസംബന്ധങ്ങളെ ചേൎത്തിച്ചുകൂട്ടിയി

കുന്നതു, ലേഖകന്റെ തുമ്പുകെട്ട അനേക മൌഢ്യങ്ങളിൽ ഒന്നും ആകുന്നു. "അന്യസഭയിലേക്കു ഒരു സ്ത്രീയെ കൊടുത്തതിനാൽ പട്ടക്കാരൻ അയാളെ മുടക്കി എന്നും" (മറ്റെ പട്ടക്കാരനു സന്തോഷിച്ചതു പറവാൻ ഭാവമില്ല) അന്യസഭയിൽനിന്നു ഒരു സ്ത്രീയെ എടുത്ത ആളിനോടു പട്ടക്കാരൻ സന്തോഷിച്ചു എന്നും ലേഖകൻ എഴുതിയിരിക്കുന്നു. എന്നാൽ ആ അന്യ സഭാസ്ത്രീയുടെ വീട്ടുകാരെ ആ പട്ടക്കാരൻ മുടക്കി എന്നുള്ളതു ലേഖകൻ വിഴുങ്ങികളഞ്ഞു.

൬. ഇവിടെ അടുത്ത പടിഞ്ഞാറുഭാഗത്തു ഏകദേശം നാല്ക്കു മുൻപു ഒരുപുലസ്ത്രീ പ്രസവിച്ചതിൽ യൂറോപ്യനെപോലെ വെള്ളനിറവും തേജസ്സുമുള്ള ഒരു ആൺകുട്ടി ഉണ്ടാകുകയും പിന്നീടു അവനൊരു കുട്ടിയുണ്ടായതും ആ നിറത്തിൽ തന്നെയും ഇപ്പോഴും ഇവർ രണ്ടാളും ജീവിച്ചിരിക്കുന്നതും 'സായ്പു' 'സായ്പു' എന്നു വിളിച്ചുവരുന്നെങ്കിലും ബുദ്ധിയിൽ കോവർകഴുതയെപോലെയല്ലാതെ സായ്പിനു തുല്യമായിരിക്കുന്ന ഒരു ബുദ്ധിയും പ്രവൃത്തിച്ചുകാണുന്നില്ലാ. (ഇതിനെസംബന്ധിച്ചു ഒരു ചരിത്രം ഉണ്ടു) ഇങ്ങനെ അനേകം ദൃഷ്ടാന്തങ്ങൾ പറഞ്ഞുതരാം. ഇതിൽനിന്നു വരുന്നതെന്തെന്നുവച്ചാൽ അംഗ്ലിയാസ്ത്രീയിൽ യാക്കോബായക്കാരനുണ്ടാകുന്ന സന്തതികൾ കോവർകഴുതകളെപോലെ ആകുമെന്നാണ ലേഖകൻ ഇതിനു സമാധാനം എഴുതിയിരിക്കുന്നതിനെ വിചാരിച്ചാൽ ഒരുസംപ്രതിഭാനവാൻ ആണെന്നു ആരും അഭിപ്രായപ്പെടും.

൭. ഒരാൾ ചെയ്യുതിനെ അടിസ്ഥാനപ്പെടുത്തി എന്റെ ലേഖനം ഫലിച്ചില്ലന്നു ലേഖകനെപോലെയുള്ള മരപ്പട്ടികളല്ലാതെ പറയുകയില്ലാ. അനേകം ഫലിച്ചതായിട്ടു വേണമെങ്കിൽ പറഞ്ഞുതരാം.

൮. "അംഗ്ലിയാസഭക്കാരെ സത്യവിശ്വാസ സഭയുമായി താരതമ്യപ്പെടുത്തി നോക്കുമ്പോൾ പുറജാതിക്കാരെക്കാൾ നികൃഷ്ടമായി വിചാരിക്കപ്പെടണമെന്നു, ലേഖകൻ; സത്യസഭയിലെ ഒന്നാമത്തെ ഒരു വൈദികൻ പറഞ്ഞിട്ടുള്ളതിനെ എടുത്തെഴുതിയ ഭാഗത്തോടു ഞാനും പൂൎണ്ണമായി ചേരുന്നു. പുറജാതിയിൽനിന്നെടുത്താലും അംഗ്ലിയായിൽനിന്നും എടുക്കരുതെന്നാണല്ലൊ, ഇതിൽ ബലമായി പറഞ്ഞിരിക്കുന്നതു. എന്റെ വാദവും ഇതുതന്നെയാണ. സ്നേഹിതൻ എന്റെ വാദത്തെ രണ്ടുകയ്യും കൂപ്പി സമ്മതിച്ചിരിക്കുന്നു എന്നു ഇവിടെ സംശയംവിനാ അഭിവ്യക്തമാകുന്നുണ്ടു, പിന്നെ വെറുവാചപ്പുന്നതു എന്തിനാണെന്നു മനസ്സിലാകുന്നില്ലാ. പുറജാതിക്കാരെക്കാൾ നികൃഷ്ടമായിരിക്കുന്ന അംഗ്ലിയാസഭയിൽനിന്നു ഒരു സ്ത്രീയെ തരുമ്പോൾ അയ്യോ! അവരെ ഇങ്ങോട്ടു ചേൎത്തുകൊള്ളണെ!! എന്നു ഒരു പൂൎവ്വപിതാവു കല്പിച്ചിട്ടുള്ളതിനെ എടുത്തുകാണിച്ചതന്നാൽ കൊള്ളായിരുന്നു.

൯. ഒരു വെടിക്കു രണ്ടെണ്ണം എന്നുകണക്കെ, ഞാൻ മറുപടിക്കാരനു വച്ച വെടിയിലെ ഒരു ചില്ലു വിവാഹകാൎയ്യലിഖിതാവിനു കൊണ്ടു എന്നും അദ്ദേഹത്തിനു സ്വാസ്ഥ്യം ഇല്ലെന്നും പറഞ്ഞിരിക്കുന്നു. ആയതിനാൽ തൽപരിഹാരണാൎത്ഥമുള്ള എന്റെ മറുവെടിയാണ ഈ വരുന്നതു, നമ്മുടെ മറുപടിക്കാരൻ സേർ, എന്റെ മുൻവെടിയാൽ മാംസപേശികളുടെ ദൌൎബ്ബല്യം നിമിത്തം അന്നഗ്രാസങ്ങൾ വേണ്ടാതെ കിടക്കുകയായിരിക്കാം. ഏറെ കിഴക്കു പോയാൽ പറങ്കി പിടിക്കുമെന്നു പറയുന്നതു വൃഥാവല്ലാ.

അവസാനമായി ഇതിൽ ചേൎത്തിരിക്കുന്ന ഒട്ടും അപ്രധാനമല്ലാത്ത അസംബന്ധം, എന്റെ പേക്കു ലേഖനം പൂൎത്തിയായില്ലെന്നും അഭിപ്രായക്കാർക്കു പൂൎത്തിയായെന്നുമുള്ളതാകുന്നു. (മുഴുവനായിട്ടാണല്ലൊ അഭിപ്രായം) സ്നേഹിതൻ, വേണ്ടതിൽ ശൂന്യശബ്ദവും വേണ്ടാത്തതിൽ നിബിഡതവുമായിരിക്കുന്ന ഒരു ലേഖനവും കൊണ്ടു ചാടിവന്നു, മറുപക്ഷത്തുനിന്നും ഒന്നും വരുവാനില്ലെന്നും, താൻ പറയുന്നതു വാസ്തവമെന്നും വിചാരിച്ചുകൊണ്ടു അധിപൎസ്സാർ അവർകളുടേയും മറ്റും അഭിപ്രായങ്ങൾ ചോദിച്ചതു, വെറും മൂഢതമാണെന്നുള്ളതിനു രണ്ടു പക്ഷമുണ്ടാകുകയില്ലാ. ഈ ലേഖനത്തിലെ സൎവ്വാബദ്ധങ്ങളേയും കുറിച്ചു വിചാരിക്കുന്നതായാൽ ഇദ്ദേഹം മനുഷ്യരൂപത്തോടുകൂടിയ ഒരുമൃഗവും കുരുകുല (ചക്കക്കുരു) നാശകരനായിരിക്കുന്ന ഒരു പ്രാക്കാടനും എന്നല്ലാതെ മനുഷ്യനെന്നു പറവാൻ പാടില്ലാ. ശേഷം അടുത്തതിൽതന്നെ പറയുന്നതായിരിക്കും.

ഏടനോ അറിയുമല്ലോ,

## സുവിശേഷപ്രാസംഗികൻ.

(കേരളതാരകയിൽ നിന്നും).

സാർ,—ഈ തലവാചകത്തോടു കൂടി പുഞ്ചമണ്ണിൽ മാമ്മൻ ഉപദേശിയേയും അയാളുടെ വേലയേയും സംബന്ധിച്ചു "ശ്രോതാവു" കഴിഞ്ഞലക്കം താരകയിൽ എഴുതിയിരുന്നതു ഞാനും വായിച്ചു. ഈ വിഷയത്തെ സംബന്ധിച്ചു എനിക്കു ചില സംശയങ്ങൾ ഉള്ളവയെ "ശ്രോതാവോ" വേറെ ആരെങ്കിലുമൊ തീൎത്തുതന്നാൽ കൊള്ളാം. ഒരാളിന്റെ വേലയുടെ താല്ക്കാലികമായ ഫലംകൊണ്ടു മാത്രം അയാൾ ഇന്നവിധമുള്ള ആളാകുന്നു എന്നു തീൎച്ചപ്പെടുത്താമൊ? മത്തായിയുടെ സുവിശേഷം ൭-ാം അദ്ധ്യായം ൨൨-ം ൨൩-ം വാക്യങ്ങളിൽ വിവരിച്ചിരിക്കുന്നതു എങ്ങിനെയുള്ള ആളുകളെ സംബന്ധിച്ചാണു. വോകർസാഹിബവർകൾ മാരാമണ്ണു കൊൺവൻഷ്യൻ നടത്തിയിരുന്നപ്പോൾ ഇപ്രകാരം പറകയുണ്ടായി. "ഒരുവൻ ഒരു മരിച്ചയാളിനെ ഉയൎപ്പിച്ചാലും ക്രിസ്തുവിന്റെ മനസ്സു അവനിൽ ഉണ്ടോ എന്നറിഞ്ഞല്ലാതെ ഞാൻ അവനെ വിശ്വസിക്കയില്ല". ഈ സംഗതിയെ തെളിയിക്കുന്നതായ ഒരു കഥയുണ്ടു. ഈ കഥ "ലൈഫ് ഓഫ് ഫെയിത്ത്" എന്ന പത്രത്തിന്റെ പത്രാധിപരായ റവ. ഇവാൻ എച്ച്. ഹൊപ്കിൻ എന്ന സാഹിബിനാൽ എഴുതപ്പെട്ട ഒരു പുസ്തകത്തിൽ നിന്നു എടുത്തിട്ടുള്ളതാണു. ഒരിക്കൽ ഒരു പട്ടക്കാരന്റെ വേഷത്തിൽ ഒരാൾ ഒരു പള്ളിയിൽ ചെന്നു. ആ പള്ളിയിലെ പട്ടക്കാരൻ ഈ ആളിനോടു ഒരു പ്രസംഗം പറയുന്നതിനു ആവശ്യപ്പെട്ടു. അയാൾ പ്രസംഗപീഠത്തിൽ കയറിനിന്നു ഒരു പ്രസംഗം പറഞ്ഞു. അതിന്റെ വിശേഷംകൊണ്ടു പള്ളിയിലുണ്ടായിരുന്ന എല്ലാവരും കരഞ്ഞുപോയി. പ്രസംഗം കഴിഞ്ഞു ഉടുപ്പു മാറിയപ്പോൾ അയാളുടെ നെഞ്ചത്തു "ബെയത്സബൂബ്" എന്നൊരു അടയാളം കണ്ടു. അപ്പോൾ പള്ളിയിലെ പട്ടക്കാരൻ "അല്ല നിങ്ങൾ ബേയത്സബൂബ ആണോ, പിന്നെ നിങ്ങൾ ക്രിസ്തുവിനെപ്പററി പ്രസംഗിച്ചതു എങ്ങിനെ?" എന്നു ചോദിച്ചു. ഇതിനു ബെയത്സബൂബിന്റെ മറുപടി ഇപ്രകാരമായിരുന്നു. "ഞാൻ എന്നെക്കുറിച്ചു പ്രസംഗിച്ചാൽ നിങ്ങൾ കേൾക്കുമൊ. ഞാൻ എന്റെ കാൎയ്യം സാധിക്കുന്നതിനായി അവിടെയും ഇവിടെയും ഓരൊ വാചകങ്ങൾ ചേൎത്തിട്ടുണ്ടു. അവ അവയുടെ വേല ചെയ്തുകൊള്ളും" ഈ കാരണങ്ങളെക്കൊണ്ടു മാമ്മൻ ഉപദേശിയുടെ വേലയുടെ താല്ക്കാലികമായുള്ള ഫലംകൊണ്ടു മാത്രം അയാളെ സംബന്ധിച്ചു ഒരഭിപ്രായം പുറപ്പെടുവിക്കാൻ പാടില്ലെന്നാണ എനിക്കു തോന്നുന്നതു. ഈ ഉപദേശി ഇവിടെയുള്ള ക്രിസ്തീയ സഭയെ ഉണൎത്തുന്നതിനായി ദൈവത്താൽ അയക്കപ്പെട്ടയാളാണെന്നു വിശ്വസിക്കയും ഘോഷിക്കയും ചെയ്യുന്നവരിൽ ആരെങ്കിലും താഴെപ്പറയുന്ന സംഗതികൾക്കു സമാധാനം പറയണമെന്നു അപേക്ഷിക്കുന്നു.

൧. ഒരാൾ തെററായും അഗണ്യമായും വേദപുസ്തകത്തെ വ്യാഖ്യാനിക്കുന്നതു എന്തുകൊണ്ടു? "കൎത്താവെ കഴിയുന്നതാകുന്നു എങ്കിൽ ഈ പാനപാത്രം എന്നിൽനിന്നു നീങ്ങിപോകേണമെ" എന്നു യേശുക്രിസ്തു പ്രാൎത്ഥിച്ചതുകൊണ്ടു തനിക്കു സമയം വന്നുപോയി എന്നു മാരാമണ്ണുവെച്ചു ഒരാൾ പ്രസ്താവിച്ചതു ദൈവദൂഷണമല്ലയൊ. ഇതുകൂടാതെ വെളിപാടുപുസ്തകം ൧൯-ാം അദ്ധ്യായം ൧൭-ാം വാക്യത്തിൽ പറഞ്ഞിരിക്കുന്ന വലിയ ദൈവത്തിന്റെ അത്താഴം കുഞ്ഞാടിന്റെ അത്താഴം ആകുന്നു എന്നും ഇതൊരുക്കുന്നതു ദൈവദൂതന്മാരാകുന്നു എന്നും ഇതിനു കടുകപൊട്ടിക്കുന്നതു യേശുക്രിസ്തുവിന്റെ രക്തത്തിൽ ആകുന്നു എന്നും അവിടെ വെച്ചു വ്യാഖ്യാനിച്ചു. തിരുവല്ലാവെച്ചു ൧. താലന്തു വാങ്ങിയ ദാസൻ പരിശുദ്ധാത്മാവാണെന്നും കോട്ടയത്തുവെച്ചു മുടിയനായ പുത്രന്റെ ഉപമയിലെ മൂത്തവൻ സഭയാണെന്നും പ്രസ്താവിച്ചു. ഈ വ്യാഖ്യാനങ്ങൾ ഉപദേശിയുടെ സ്വയവും വാസ്തവവിരുദ്ധമായിട്ടുള്ളതുമല്ലയൊ?

൨. വെണ്മണി പള്ളിയിൽ വെച്ചു മുകളിൽ ഒരു വെളിച്ചം കണ്ടു എന്നും പറഞ്ഞു വിളക്കുതണ്ടുവഴി ശീലാന്തിയേൽ കയറിയതിന്റെശേഷം അങ്ങിനെ ചെയ്തു തെററിപ്പോയി എന്നു അവിടെവെച്ചു ഏററുപറഞ്ഞിട്ടും ഇരവിപേരൂർ സ്ത്രീകൾക്കു യോഗം നടത്തുമ്പോൾ വെണ്മണിയിൽ ഉണ്ടായതു ദൈവം അയാളെ മേല്പോട്ടു എടുത്തതിന്റെ ശേഷമാണെന്നും കോട്ടയത്തു തിരുനക്കരെനിന്നും താ

ഴത്തങ്ങാടിവരെ ഒരുഘോഷയാത്ര കഴിച്ചപ്പോൾ ഒരു സ്ത്രീ ഒന്നു നോക്കിയതിനെ അടിസ്ഥാനമാക്കികൊണ്ടു ആ സ്ത്രീ ഉപദേശിയേയും മറ്റും കണ്ടിട്ടു കരഞ്ഞുംകൊണ്ടുറിന്നു എന്നു പിന്നീടു പ്രസംഗത്തിൽ പ്രസ്താവിച്ചതും പരമാൎത്ഥവിരുദ്ധങ്ങൾ അല്ലയൊ. ആത്മനിറവുള്ള ഒരാളിനു ൟവിധം പറയാമൊ?

൩. ജനങ്ങളുടേയും പട്ടക്കാരുടേയും തലയിൽ കൈവെച്ചു പ്രാൎത്ഥിക്കുന്നതിനുള്ള അധികാരം ഇയാൾക്കു എവിടെനിന്നു ലഭിച്ചു. മേല്പട്ടക്കാരന്റെ തലയിൽ കൈവെക്കുന്നതിനും അധികാരമുണ്ടോ? പട്ടക്കാരും മേല്പട്ടക്കാരുമുള്ള ഒരു സഭയിൽ ൟവിധം ക്രമക്കേടുകൾ അനുവദിക്കുന്നതു യോഗ്യമോ?

൪. ഉപദേശിക്കു രോഗികളെ സൌഖ്യമാക്കുന്നതിനുള്ള വരമുണ്ടോ? ഇല്ലെങ്കിൽ ഉണ്ടെന്നു നടിക്കുന്നതു യോഗ്യമോ? രണ്ടുമൂന്നു രോഗികളെ സൌഖ്യമാക്കുന്നതിനു ശ്രമിച്ചിട്ടും സാധിക്കാഞ്ഞതായി എനിക്കറിവുണ്ടു. വെണ്മണിയിൽ വെച്ചു ഊമയായുള്ള ഒരുസ്ത്രീയെ ഹേമദണ്ഡം കഴിച്ചു വാ പൊളിപ്പിച്ചു കറെ വെള്ളംകൊണ്ടുവന്നു അതിന്മേൽ ഊതി പ്രാൎത്ഥിച്ചു കൊടുക്കയും പള്ളിയിലെ കുരിശു കൊണ്ടുവന്നു തലയിൽ വെക്കുകയും ചെയ്തിട്ടും സ്ത്രീക്കു യാതൊരു ഗുണവുമുണ്ടായില്ല. ഏതു വാക്യത്തെ അടിസ്ഥാനമാക്കിയാണ ൟവിധം പ്രവൎത്തിച്ചതു? കോട്ടയത്തുവെച്ചു ഒരുദിവസം രാത്രി എന്തോ സുഖക്കേടു വരികയും പോകയും പതിവുള്ള ഒരുസ്ത്രീയെ ഉപദേശിയുടെ അടുക്കൽ കൊണ്ടുവന്നു. ഉപദേശി സ്ത്രീയോടു "നിന്റെ പേർ എന്തു?" സ്ത്രീ "ലഗീയോൻ" ഉപദേശി "നിന്റെ വീടു എവിടെ" സ്ത്രീ "കുമരകത്തു" ഉപദേശി "നീ എന്തിനു വന്നു" സ്ത്രീ "പ്രസംഗം പറയുന്നതു ഇനിക്കു വിരോധമാകുന്നു" ഇത്രയും സംഭാഷണം കഴിഞ്ഞപ്പോൾ ഉപദേശി ദൈവമേ എന്നുപോലും പറയാതെ അവളിൽനിന്നു ഇറങ്ങിപോക എന്നുപറഞ്ഞുംകൊണ്ടു തന്റെ പോക്കറ്റിൽനിന്നു തൊപ്പി എടുത്തു സ്ത്രീയുടെ കന്നത്തു ഒരടിയും രണ്ടു കൈകളേയും കൂട്ടി മുമ്പോട്ടു പിടിച്ചിട്ടു പുറകോട്ടു ഒരുതള്ളും കൊടുത്തു. സ്ത്രീ പോയി വീണപ്പോൾ ബാധ ഇറങ്ങി എടുത്തുകൊണ്ടു പൊയ്ക്കൊള്ളുവിൻ എന്നുംപറഞ്ഞു ഉപദേശി തിരിഞ്ഞു നടന്നുകളഞ്ഞു.

൫. വേദവാക്യത്തെ ഒന്നിനൊന്നായിട്ടു ഉപയോഗിക്കുന്നതു യോഗ്യമോ. ൧൪൧-ാം സങ്കീൎത്തനം ൬-ാം വാക്യത്തിൽ പ്രാൎത്ഥനയിൽ കയ്യുയൎത്തുന്നതിനെക്കുറിച്ചു പറഞ്ഞിരിക്കുന്നതു ഓരോ ചില്ലറ സംഗതികൾക്കും ഉപദേശി കൈപൊക്കുന്നതിനു അടിസ്ഥാനമായിട്ടു പറകയുണ്ടായി. ഇതുകൂടാതെ മനുഷ്യരെ മേലോട്ടും കീഴോട്ടും ചാടിക്കുന്നതിനായി ഉപയോഗിക്കുന്നതു യറമിയാ ൩൧-ാം അദ്ധ്യായം ൧൩-ാം വാക്യവും പാട്ടുകളുടെ പുസ്തകം ൨-ാം അദ്ധ്യായം ൮-ാം വാക്യവുമാണ. മനുഷ്യർ പിച്ചന്മാരെപ്പോലെ യോഗങ്ങളുടെ അവസാനത്തിങ്കൽ മേല്പുകീഴു ചാടുന്ന ഒരു ക്രമം നടപ്പാക്കിയിരിക്കുന്നതു ആരുടെ ഗുണത്തിനായിട്ടാണ്.

അതിശയമായുള്ള കാഴ്ചകൾ കണ്ടിട്ടുണ്ടെന്നു ഉപദേശി ഘോഷിക്കുന്നതു വാസ്തവമാണോ. വെണ്മണി പള്ളിയുടെ മുകളിൽ ഒരു ഓലക്കുണ്ണിയിൽ ഒരു തുള്ളി വെള്ളം നിന്നതിൽ സൂൎയ്യരശ്മികൾ കണ്ടിട്ടു ഒരു സ്വൎഗ്ഗീയ പ്രകാശമാണെന്നും പറഞ്ഞു വഹളമുണ്ടാക്കിയതു ഒരുവക പിച്ചല്ലയോ. ചിലർ ഇതു വിശ്വസിക്കാതെ ഏണി കൊണ്ടുവന്നു ഒരാളിനെ മുകളിൽ കയറ്റി നോക്കിച്ചിട്ടു കണ്ടതു വെള്ളത്തുള്ളിതന്നെ അല്ലായിരുന്നുവോ? മറ്റുള്ള കാഴ്ചകളും ൟവിധമുള്ളവയല്ലയോ?

സംശയഗ്രസ്തൻ.

---

## രക്ഷാപ്രാസംഗികൻ.

പുഞ്ചമണ്ണിൽ മാമ്മൻ മുതലായ ഉപദേശിമാരെ സംബന്ധിച്ചു ഗുണദോഷവിവേചനം ചെയ്യുന്നതായി "രക്ഷാപ്രസംഗികൾ" എന്നപേരിൽ സുറിയാനിസഭാലംകൃലേഖ സംഘത്തിൽ നിന്നും പുറപ്പെടുവിച്ചിരിക്കുന്ന ഒരു ചെറിയ പുസ്തകം ഞങ്ങൾക്കു അഭിപ്രായത്തിനായി അയച്ചുതന്നിരിക്കുന്നതു നന്ദിപൂൎവ്വം കൈപ്പററിയിരിക്കുന്നു. മാമ്മൻ മുതലായ നവീന ഉപദേഷ്ടാക്കളും അവരുടെ മുൻഗാമികളായ നവീകരണ ഉപദേശികളും സത്യവിശ്വാസ സഭയെ കലക്കുന്നതിനായി

ദൈവാത്മാവിനാൽ അല്ല, പിശാചിന്റെ ആത്മാവിനാൽ അയക്കപ്പെട്ട ദുരുപദേശികൾ ആകുന്നു എന്നു വേദസാക്ഷികൾകൊണ്ടും യുക്തികൊണ്ടും ഈ ചെറിയ പുസ്തകത്തിൽ തെളിയിച്ചിരിക്കുന്നു. ദൈവവചനമെന്നും വിശുദ്ധവേദമെന്നും ഭാവിച്ചുംകൊണ്ടു നീട്ടി പ്രസംഗിക്കുന്നവർ എങ്ങനെയുള്ളവരാകുന്നു എന്നു ഗുണദോഷ വിവേചനം ചെയ്യാതെ, കണ്ടവന്റെ പിന്നാലെ ഓടിനടക്കുകയും ഇളക്കുകയും ചെയ്യുന്ന സാധുക്കൾക്കു വേണ്ടടത്തോളം അറിവു ഇതിൽനിന്നു പ്രാപിക്കാവുന്നതാണ്. വില രണ്ടു ചക്രം മാത്രമെ ഉള്ളു. എല്ലാ സുറിയാനിക്കാരും ഈ ചെറിയ പുസ്തകം വാങ്ങിവായിക്കണമെന്നു ഞങ്ങൾ ഉപദേശിക്കുന്നു.

വിശുദ്ധ സഭയെ കലക്കുന്നവരായി ഓരോ കാലത്തു എഴുന്നേല്ക്കുമെന്നു വിശുദ്ധ വേദത്തിൽ മുന്നറിവു തന്നിട്ടുള്ള കള്ള ഉപദേഷ്ടാക്കളുടെ ലക്ഷണങ്ങളെല്ലാം പുഞ്ചമണ്ണിൽ മാമ്മൻ മുതലായ ഉപദേശികളോടു യോജിക്കുന്നതായി അയാളുടെ പ്രസംഗത്തിൽനിന്നു എടുത്തു ഈ ചെറുപുസ്തകത്തിൽ സ്പഷ്ടമായി കാണിച്ചിട്ടുണ്ടു. ആ ലക്ഷണങ്ങളിൽ ഒന്നു വ്യാജം പറയുന്നതാകുന്നു. മാമ്മനെ സംബന്ധിച്ചടത്തോളം ഈ കുറ്റാരോപണം വാസ്തവമാണെന്നു പ്രത്യക്ഷീകരിക്കുന്ന ഒരു സംഭവം ഞങ്ങളുടെ അറിവിൽ കിട്ടിയിരിക്കുന്നതു താഴെ പറയുന്നു. ഈ മാസം ൧൨-ാം തീയതി വെള്ളിയാഴ്ച ഈ ഉപദേശിയും പരിവാരങ്ങളും കോട്ടയത്തു താഴത്തങ്ങാടിവഴി ഒരു ഘോഷയാത്ര ചെയ്തു. ആ സമയം അവരവരുടെ ഭവനങ്ങളിൽ ഇരുന്നുകൊണ്ടു ഈ ഘോഷയാത്ര നോക്കികണ്ട അനേകം സ്ത്രീപുരുഷന്മാരിൽ ഒരു സ്ത്രീയെസംബന്ധിച്ചു "ഇവൾ ഉപദേശിയുടെ പ്രസംഗം കേൾക്കാൻ അനുവദിക്കപ്പെടാഞ്ഞ വ്യസനംമൂലം ഉപദേശിയെ നോക്കികൊണ്ടു കണ്ണോടെ കരഞ്ഞു എന്നും യാക്കോബായക്കാർക്കു സ്ത്രീകളെ വിവാഹം ചെയ്തുകൊടുക്കുന്നതിനെക്കാൾ അവരുടെ കഴുത്തിൽ തിരികല്ലു കെട്ടി സമുദ്രത്തിൽ താഴ്ത്തികളകയാണ നല്ലതെന്നും" മറ്റും ഇയാൾ അടുത്തദിവസത്തെ പ്രസംഗത്തിൽ വളരെ വാശിയോടുകൂടെ പറകയുണ്ടായി. ആ സ്ത്രീയെ സംബന്ധിച്ചു മാമ്മൻചെയ്തു ഈ പ്രസ്താവന ശുദ്ധമെ വ്യാജമാണെന്നും അതിനു ക്ഷമായാചന ചെയ്യണമെന്നും ആ സ്ത്രീ മാമ്മനു നോട്ടീസയക്കയും ഒരു വ്യാജത്തെ മറയ്ക്കുവാൻ പല വ്യാജങ്ങൾ ആവശ്യപ്പെടുന്നതുപോലെ മാമ്മൻ തന്റെ വ്യാജപ്രസ്താവനയെ മറയ്ക്കുന്നതിനു പല വ്യാജങ്ങൾ ക്രട്ടിച്ചേർത്തും ചോദ്യത്തിനു മറുപടി പറയാതെയും ഒരു മറുപടി അയക്കയും ചെയ്തു. ഇതുകൊണ്ടു ആ മാന്യസ്ത്രീ അടങ്ങാതെ തന്റെ ചോദ്യങ്ങൾക്കു തക്ക സമാധാനം പറയണമെന്നു വീണ്ടും നൊട്ടീസയച്ചപ്പോൾ, മാമ്മൻതന്നെ ആ സ്ത്രീയുടെ ഭവനത്തിൽവന്നു അവളുടെയും ഭർത്താവിന്റെയും കാലേൽ കെട്ടിപ്പിടിച്ചു പലരുടേയും മുമ്പാകെ തന്റെ വ്യാജപ്രസ്താവനയ്ക്കു ക്ഷമായാചന ചെയ്തിരിക്കുന്നു. "കണ്ണോടെ കരഞ്ഞു" എന്നും മറ്റും ആസ്ത്രീയെ സംബന്ധിച്ചു മാമ്മൻ പ്രസംഗത്തിൽ പറഞ്ഞതു അവന്റെ കല്പിതമാണെന്നുള്ളടത്തോളം സമ്മതിക്കേണ്ടിവന്നു. പരിശുദ്ധാത്മാവു തന്നെകൊണ്ടു പ്രസംഗിപ്പിക്കുന്നതെന്നു മാമ്മൻ എപ്പോഴും പറയാറുണ്ടു. പരിശുദ്ധാത്മാവു വ്യാജം പറകയില്ല. അതിനാൽ മാമ്മനെകൊണ്ടു പ്രസംഗിപ്പിക്കുന്ന ആത്മാവു പിശാചിന്റെ ആത്മാവാകുന്നു ഈ ക്ഷമായാചനയാൽ മാമ്മൻ തന്നെ മൌനമായി സമ്മതിക്കുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.



## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ എഴുത്തു.

നമ്മുടെ എല്ലാ പള്ളികളിലേയും പട്ടക്കാരും കൈക്കാരും യോഗജനങ്ങളും കണ്ടന്നാൽ നിങ്ങൾക്കു വാഴ്വു.

നമ്മുടെ സഹോദരൻ കഴിഞ്ഞുപോയ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകളുടെ ഓർമ്മ ഈ തുലാമാസം സുറിയാനികണക്കിൽ ൨൦-ാംനു-ക്കു മലയാളകണക്കിൽ ൨൬-ാംനു- ശനിയാഴ്ച പതിവുപ്രകാരം പരുമലെ സിമ്മനാരിയിൽ

വച്ചു കഴിക്കപ്പെടുന്നതാകയാൽ വെള്ളിക്കുരിശു മുതലായ പള്ളിസാമാനങ്ങളോടു കൂടി നിങ്ങളെല്ലാവരും വന്നു ഈ വിശുദ്ധ ഓൎമ്മയിൽ സംബന്ധിക്കണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം ആവശ്യപ്പെടുന്നു.

ദൈവത്തിൻെറ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളോടു കൂടെ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു ൧൦൮൦-ാമാണ്ടു കന്നിമാസം ൨൭-ാംനു—
മണൎകാട്ടു പള്ളിയിൽ നിന്നും.

---

## സൂചനകൾ.

ഒരു മരണം—മലങ്കരെ മെല്പട്ടക്കാരുടെ കുടുംബമായ പാമ്പാക്കുടെ കോനാട്ടു കുടുംബത്തിൽ മൂപ്പനും പ്രസിദ്ധനുമായ മിസ്റ്റർ ഇട്ടൻപിള്ള അവർകൾ ഈ മാസം ൧൭-ാംനു സ്വഭവനത്തുവച്ചു കൎത്താവിൽ നിദ്ര പ്രാപിച്ചിരിക്കുന്ന വിവരം വ്യസനപൂൎവ്വം പ്രസ്താവിച്ചുകൊള്ളുന്നു. സുറിയാനിസമുദായത്തിൽ പലപ്രകാരത്തിൽ പ്രസിദ്ധനും സമുദായതല്പരനും ധൎമ്മിഷ്ഠനും പ്രാപ്തനുമായിരുന്ന ഈ ദെഹത്തിൻെറ വിയോഗം സമുദായത്തിനു പൊതുവിൽ ഒരു വലിയ നഷ്ടമാണെന്നു പറവാൻ സംശയമില്ല. വിശ്വാസികൾ ഇദ്ദേഹത്തിനു വേണ്ടി പ്രാൎത്ഥിക്കുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

ഒരു പള്ളിയിൽ കുറുബാന കൊടുക്കുന്ന സമയത്തെ ഭേദപ്പെടുത്തി നടത്തി കാണുന്നു എന്നും അതു ശരിയാണോ അല്ലയൊ എന്നു ഞങ്ങളൊ വായനക്കാരൊ അഭിപ്രായം പറയണമെന്നും ഒരു ലേഖകൻ എഴുതിയിരിക്കുന്നു. വ. ദി. ശ്രീ. ഗീവറുഗീസ റമ്പാച്ചൻ അവർകൾ അഭിപ്രായം പറഞ്ഞതായി ലേഖനത്തിൽതന്നെ പ്രസ്താവിച്ചിരിക്കുന്ന സ്ഥിതിക്കു ഇനി അഭിപ്രായം ആവശ്യമില്ല. അതിനാൽ ലേഖനം പ്രസിദ്ധപ്പെടുത്തേണ്ട ആവശ്യവും കാണുന്നില്ല. നടപടിപിശകിനെക്കുറിച്ചു മേലാവിൽ ബോധിപ്പിക്കേണ്ടതാണ്.

❖ ❖ ❖

സുറിയാനി സമുദായത്തിലെ ഭിന്നകക്ഷികൾ തമ്മിൽ രാജിപ്പെടേണ്ട ആവശ്യകതയെക്കുറിച്ചും മററും മാന്യനായ ഒരുഹിന്ദു എഴുതിയിരിക്കുന്ന ലേഖനം വേറൊരുഭാഗത്തു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു. ഒരു സഭക്കാർ സൎവ്വപ്രധാനങ്ങളായി വിചാരിക്കുന്ന ഉപദേശാചാരങ്ങളെക്കുറിച്ചു ആസഭയ്ക്കു പുറമെയുള്ള ഒരാൾക്കു എത്ര മഹാ മനസ്കനായിരുന്നാലും അത്ര നല്ലബോദ്ധ്യം വരാവുന്നതല്ല. അതുകൊണ്ടു സുറിയാനിസഭയും നവീകരണക്കാരും തമ്മിൽ അഭിപ്രായഭേദമുള്ള ചില ഉപദേശാചാരങ്ങൾ കഥയില്ലാത്തവയാണെന്നു നമ്മുടെ ഹിന്ദുലേഖകൻെറ മനസ്സിൽ തോന്നിയിരിക്കുന്നതായി സൂചിപ്പിച്ചിട്ടുള്ളതു ആശ്ചൎയ്യമല്ല. രാജിആലോചന വളരെ നല്ലതുതന്നെ. അതിനായി ഞങ്ങൾ വളരെ ആഗ്രഹിക്കയും ചെയ്യുന്നു. എന്നാൽ നമ്മുടെ ലേഖകൻ പറയുന്നതുപോലെ രണ്ടൊ മൂന്നൊ മാന്യന്മാരായ ഹിന്ദുക്കളെ മദ്ധ്യസ്ഥന്മാരാക്കി രാജി ആലോചിക്കുന്നതു അത്ര ശരിയായിരിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. തൎക്കവിഷയങ്ങളായ മതവിശ്വാസാചാരങ്ങളുടെ ഗുരുലഘുത്വങ്ങളെയൊ ഗുണദോഷങ്ങളെയൊ സംബന്ധിച്ചു വിധികൊടുത്തു രാജിയുണ്ടാക്കാം എന്നു വിചാരിച്ചാൽ അതിലേക്കു ഈ വക വിശ്വാസാചാരങ്ങളുടെ ഗുണദോഷങ്ങളെയോ ഗുരുലഘുത്വങ്ങളെയൊ കുറിച്ചു ഗന്ധമില്ലാത്ത ഹിന്ദുക്കൾ മദ്ധ്യസ്ഥന്മാരായിരിക്ക എന്നു പറയുന്നതു അസംബന്ധവും അയുക്തവുമാണെന്നാണ ഞങ്ങളുടെ ബോദ്ധ്യം. മലങ്കരെ സഭയുടെ പ്രാചീന ഉപദേശാചാരങ്ങൾ ഏതെല്ലാം എന്നുള്ള ചരിത്രസംബന്ധമായ തെളിവുകളെ പരിശോധിച്ചു ഒരു വിധി കൊടുക്കാനാണെങ്കിൽ ലേഖകൻ പറയുന്നപ്രകാരമുള്ള മദ്ധ്യസ്ഥന്മാരെ വെച്ചു ആലോചന നടത്തുന്നതിൽ ആക്ഷേപമില്ലെന്നാണ ഞങ്ങളുടെ അഭിപ്രായം.

പുഞ്ചമണ്ണിൽ മാമ്മൻ എന്ന പേരോടുകൂടി മാരാമണ്ണുകാരൻ ഒരു ദുരുപദേശി തെക്കെദിക്കിൽ പല സ്ഥലങ്ങളിലും പ്രസംഗങ്ങൾ നടത്തി വളരെ ഇളക്കമുണ്ടാക്കിയശേഷം ഈയിടെ കോട്ടയത്തു വന്നു പത്തു ദിവസത്തോളം പ്രസംഗങ്ങൾ നടത്തിയശേഷം പോയിരിക്കുന്നു. കോട്ടയം ഇളക്കി പൊടിയാക്കുമെന്നു വമ്പു പറഞ്ഞുംകൊണ്ടാണ പ്രസംഗങ്ങൾ നടത്തിയതു. തെക്കുനിന്നു കുറെ ആളുകളെ കൂടെ കൊണ്ടുവന്നിരുന്നതിനാൽ ഇളക്കം കാണിക്കാൻ അവരുണ്ടായിരുന്നു. പല പ്രസംഗികളേയും കണ്ടിട്ടുണ്ടു ഇങ്ങനെ ഒരു അധികപ്രസംഗിയെ ഇതിനുമുമ്പു ഞങ്ങൾ കണ്ടിട്ടില്ല. വിശുദ്ധ പത്രോസ എഴുതിയിരിക്കുന്നതു പോലെ വേദവാക്യങ്ങളെ കോട്ടിവളച്ചു വ്യാഖ്യാനിക്ക, വ്യാജം പറക, അഹംഭാവം പ്രസ്താവിക്ക, എന്നു വേണ്ടാ ദുരുപദേശികൾക്കു വിശുദ്ധ വേദത്തിൽ കല്പിച്ചിട്ടുള്ള സൎവ്വലക്ഷണങ്ങളും നിറഞ്ഞ ഒരുപദേശി ഇപ്പൊഴാണ കാണപ്പെട്ടതു. പട്ടക്കാരുടെയും അത്മേനികളുടെയും തലയിൽ കൈവെച്ചു പരിശുദ്ധാത്മാവിനെ ഇറക്കുന്നതായി നടിക്കുന്നതിനു ഇവനു ഒരു ശങ്കയുമില്ല. അവന്റെ മുൻപാകെ തല കുനിക്കാൻ കുറെ നവീകരണ കത്തനാരന്മാരും ശെമ്മാശന്മാരും സന്നദ്ധരായിട്ടുണ്ടു. എന്തായാലും സപ്രശാൻ മുതലായ നവീകരണ തലവന്മാരെ മുണ്ടുടുപ്പിക്കാൻ ഇവനും ഒരുങ്ങുന്നതായി കാണുന്നു. ഇനി നവീകരണത്തിൽ പട്ടക്കാരെ ഉണ്ടാക്കുന്നതിനു ഇവന്റെ സഹായം ആവശ്യമായിരിക്കുന്നു. ആത്മാവിന്റെ വരം കിട്ടണമെങ്കിൽ മാമ്മൻ കൈ വെക്കണം. സപ്രശാൻ മുതൽപേരുടെ ജോലി ഉടുപ്പിടുവിക്ക മാത്രമായിട്ടാണ വന്നുകൂടിയതു. ചുരുക്കി പറഞ്ഞാൽ നവീകരണത്തിൽ ഒരുത്തൻ പട്ടക്കാരനാകണമെങ്കിൽ ഉടുപ്പു തൈക്കാൻ പാണനും അതിടുവിക്കാൻ സപ്രശാനും കൈ വെച്ചു ആത്മാവിനെ ഇറക്കികൊടുക്കാൻ മാമ്മനും ഈ ത്രിമൂൎത്തികൾ കൂടാതെ സാധിക്കയില്ല. ഇവൻ ദുരുപദേശിയാണെന്നു കാണിക്കുന്ന ഒരു ദീൎഘപ്രസംഗം സുറിയാനിസഭാലക്ഷ്യലെഖയായി ഈയിടെ പ്രസംഗം ചെയ്തിട്ടുണ്ടു. വില ചക്രം ൨ മാത്രമെ ഉള്ളു. ഞങ്ങളുടെ വായനക്കാൎക്കു അതു വാങ്ങി വായിക്കാവുന്നതുകൊണ്ടു ഈ പംക്തികളിൽ അധികമായി ഒന്നും എഴുതുന്നില്ല. ഇയാളെ സംബന്ധിച്ചു കേരളതാരകയിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തികണ്ടതു വേറൊരുഭാഗത്തു പകൎത്തിയിരിക്കുന്നു. തെക്കെദിക്കിൽ ഈയാൾ മൂലം ഉണ്ടായ ഇളക്കത്തിന്റെ പരിണാമത്തെ സംബന്ധിച്ചു ഒരു ലേഖകൻ താഴെ പറയുംപ്രകാരം ഞങ്ങൾക്കു എഴുതിയിരിക്കുന്നു.

“പുഞ്ചമണ്ണി എന്ന ദുരുപദേശിയുടെ പ്രവേശനം മൂലം ഇവിടങ്ങളിൽ തലവടി, എടത്വാ, നിരണം, തിരുവല്ലാ, കാരയ്ക്കൽ, മേപ്രാൽ മുതലായ സ്ഥലങ്ങളിൽ വ്യാപിച്ചിരുന്ന ദോഷങ്ങൾ സുവിശേഷസംഘത്തിന്റെ അക്ഷീണപരിശ്രമംകൊണ്ടു ഒരുവിധം ശമിച്ചിരിക്കുന്നു. തല്ക്കാലം ഇങ്ങനെ ഒരു സുവിശേഷസംഘം നമുക്കുണ്ടായതു വലിയ അനുഗ്രഹം തന്നെ. ഈ സംഘത്തെ പൂൎവ്വാധികം ശക്തിപ്പെടുത്തുന്നതിനു സമുദായാംഗങ്ങളെ പത്രിക പ്രോത്സാഹിപ്പിക്കണമെന്നപേക്ഷിക്കുന്നു”.

ഞങ്ങളുടെ ഈ ലേഖകന്റെ അപേക്ഷ സമുദായാംഗങ്ങൾ ഗാഢമായി ആലോചിച്ചു പ്രവൃത്തിക്കുമെന്നു വിശ്വസിക്കുന്നു. എന്നാൽ മാമ്മന്റെ പ്രവേശംകൊണ്ടു കോട്ടയത്തുള്ള നമ്മുടെ സഭയിലൊ സമുദായത്തിലൊ യാതൊരു ഇളക്കവും ഉണ്ടായിട്ടില്ലെന്നും കോട്ടയത്തുകാരെ വിശ്വാസത്തിൽ സ്ഥിരപ്പെടുത്തുവാൻ സുവിശേഷസംഘക്കാരുടെ പ്രത്യേക പരിശ്രമം ഇപ്പോൾ ആവശ്യപ്പെട്ടിട്ടില്ലെന്നും പറവാൻ ഞങ്ങൾക്കു ഇടയായതിൽ അല്പമല്ലാത്ത സന്തോഷം ഞങ്ങൾക്കുണ്ടെന്നും ആത്മാക്കളെ തിരിച്ചറിവാൻ കോട്ടയത്തുകാൎക്കുള്ള ശക്തി മറ്റു ഇടവകകളും കണ്ടുപഠിക്കണമെന്നും ഞങ്ങൾ ആഗ്രഹിക്കുന്നു.

* * *

പുഞ്ചമണ്ണിൽ മാമ്മന്റെ പ്രസംഗത്തിന്റെ ഒരു ഫലത്തെ കാണിക്കാൻ ഞങ്ങൾക്കു കിട്ടിയിട്ടുള്ള വേറൊരുലേഖനത്തിന്റെ ചുരുക്കം താഴെ പറയുന്നു. തിരുവല്ലായ്ക്കടുത്തു അമിച്ചേരി എന്ന സ്ഥലത്തു കല്യാണം ചെയ്തിരിക്കുന്ന ഒരു സ്ത്രീ മാമ്മന്റെ പ്രസംഗത്തോടു കൂടെ രക്ഷയുടെ ഉച്ചത്തിൽ എത്തി. ഇവളുടെ ശിഷ്യത്തിയായ ഒരു ഈഴവസ്ത്രീയും ഇവളെപോലെ രക്ഷപെട്ടു. ഒരുദിവസം ഭേഷ്ടാ

ഞ്ഞ ക്രിസ്ത്യാനിസ്ത്രീ ഈഴവസ്ത്രീയോടു തൻെറ വിശ്വാസത്തിൻെറ സ്ഥിരതയെ കുറിച്ചു പറഞ്ഞപ്പോൾ വെട്ടിയാലും മുറികയില്ലന്നു പറഞ്ഞയുടൻ ആ ഈഴവസ്ത്രീ ഒരു ആയുധംകൊണ്ടു ക്രിസ്ത്യാനിസ്ത്രീയുടെ കൈകകു വെട്ടിമുറിച്ചു. വിശ്വാസത്തിൻെറ കുറവുകൊണ്ടായിരിക്കും വെട്ടുകൊണ്ടിടം മുറിഞ്ഞു ധാരാളം രക്തം പോയിക്കൊണ്ടിരുന്നതു.



൧൯൨൩-ന്നു ൧൦൯൮ ധനു ൨൩-ാംനു ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ കൂടിയ പൊതു യോഗത്തിൽ വായിച്ച ടി. പള്ളി വക (൧൦൯൭ കന്നി ൧൫-ാംനു മുതൽ ൧൦൯൮ ധനു ൧൦-ാംനു വരെയുള്ള) റിപ്പോട്ടും തിരട്ടും.

ടി. പള്ളിസ്ഥാപനയെ പററിയും മററും മുൻ പല അവസരങ്ങളിൽ ഇടവകപ്പത്രിക മുഖാന്തിരം പരസ്യം ചെയ്തിട്ടുള്ളതിനെ വന്ദ്യ പിതാക്കന്മാരും, മാന്യ സഹോദരന്മാരും വായിച്ചറിവാൻ ഇടവന്നിട്ടുള്ളതുകൊണ്ടു തല്ക്കാല വിവരണം മാത്രമെ ഇപ്പോൾ പ്രസ്ഥാപിക്കുന്നുള്ളു.

കഴിഞ്ഞ കൊല്ലത്തിൽ പള്ളിപണിയായി വിശേഷാൽ പറവാനുള്ളതു പള്ളിയകത്തെ അഴിക്കാലിൻെറയും, മുഖവാരത്തെ കുരിശിൻെറയും പണിയെ സംബന്ധിച്ചാണു.

അഴിക്കാൽ വകയ്ക്കു, കോട്ടയത്തു താഴത്തങ്ങാടിയിൽ എറികാട്ടു കല്ലറയ്ക്കൽ രാ- രാ- ഇ. ഐ. ജോസെഫ അവർകൾ ൨൫ രൂപായും, കുറുപ്പുംപടിയ്ക്കൽ രാ- രാ- പടയാട്ടിൽ ഇത്താപ്പിരി അവർകൾ ൫ രൂപായും ദാനം ചെയ്തതിൽ ൨൭ രൂപാ ൨ അണ അഴിക്കാൽ പണി വകയ്ക്കും മുഖവാരത്തെ കുരിശു വകയ്ക്കു കോട്ടയം മാർ ദീവന്നാസ്യോസ്സ സിമ്മനാരി ഹെഡ്മാസ്റ്റർ രാ- രാ- കെ- സി. മാമ്മൻ മാപ്പിള ബി. എ. അവർകൾ ൧ രൂപാ ദാനം തന്നതു ആ പണി വകയ്ക്കും ചിലവായി. നിക്കി ആ വകയിൽ ൨ രൂപാ ൧൫ അണ ബാക്കി ഇരിപ്പുണ്ടു്.

ഇതുകൂടാതെ ഈ പള്ളി ഇടവകക്കാരൻ രാ. രാ. മാഞ്ഞൂർ പത്രോസ്സ അവർകളുടെ ഭാര്യ വെള്ളികൊണ്ടു ഒരു കാസായും രാ. രാ. പറവൂർ കുളങ്ങരെ മാത്തു കുഞ്ഞിച്ചെറിയ അവർകൾ ഒരു പീലാസായും, വഴിപാടു വയ്ക്കുകയും, പള്ളിക്കരെ രാ. രാ. ചിറേറത്തു ഇത്താപ്പിരി അവർകൾ വെള്ളികൊണ്ടു ഒരു ധൂപക്കുററിയും, ചക്കരക്കടവിൽ മഴുവഞ്ചേരി പറമ്പത്തു രാ. രാ. പീലിപ്പോസ്സു വൈദ്യൻ അവർകൾ ദോറായുടെ പുറത്തു ചെമ്പുകൊണ്ടു ഒരു സ്ലീബായും കൊടിയും വഴിപാടായി വയ്ക്കാമെന്നും അഴിയ്ക്കാലിങ്കൽ കരിങ്കല്ലുകൊണ്ടു ഒരു നടകല്ലു തേലപ്പിള്ളിൽ രാ. രാ. വറിയ്ക്കു ഇട്ടീരാ അവർകൾ പണി ചെയ്യിച്ചു തന്നുകൊള്ളാമെന്നും വാഗ്ദാനം ചെയ്തിട്ടുണ്ടു്.

വിശേഷിച്ചും സിമ്മനാരികെട്ടിടം സംബന്ധിച്ചുള്ള പണി നടത്തുന്നതിനും മററും ആരെങ്കിലും ഇവിടെ താമസിക്കാതെ നിവൃത്തിയില്ല. എന്നാൽ ആ ആളിൻെറ ചിലവു വകയ്ക്കു ഏതു വകയിൽനിന്നു പണമെടുക്കേണമെന്നു മുൻ പൊതുയോഗത്തിൽ പറവാൻ ആവശ്യപ്പെടാതിരുന്നതിനാൽ പറഞ്ഞിട്ടില്ല. നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസ്സു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഇവിടെ താമസിച്ചിരുന്നപ്പോൾ തിരുമേനിയുടെ സ്വന്തത്തിൽ നിന്നും മററും എല്ലാവരുടെയും ചിലവു കഴിഞ്ഞുകൂടി. എന്നാൽ ൧൦൯൭ മിഥുനം ൨-ാംനു വന്ദ്യപിതാവു ഇവിടെ നിന്നും അകപ്പറമ്പു പള്ളിയിലേക്കു നീങ്ങുകയും, അതിൻെറ ശേഷം ൧൦൯൮ കന്നി ൧൫-ാം നു വരെ ബ: സഹോദരൻ ഗീവറുഗീസ്സു റമ്പാച്ചൻ അവർകളും ഞാനും ഇവിടെ താമസിക്കുകയും ചെയ്തു. അന്നുവരെ മുൻപറഞ്ഞവിധത്തിൽ വന്ദ്യപിതാവിൻെറ സ്വന്തത്തിൽനിന്നും മററും എൻെറ ചിലവും കൂടി കഴിക്കയും, കന്നി ൧൫-ാം നു ബ: സഹോദരൻ ഗീവറുഗീസു റമ്പാച്ചൻ അവർകൾ സുഖക്കേടു നിമിത്തം സ്ഥലംവിട്ടു പോയ്യോടു കൂടി ചിലവിനു മാർഗ്ഗമില്ലാതാകയും പണി മുഴുവൻ ചുമതലയായി നടത്തുന്നതിനു ഞാൻ മാത്രം ശേഷിക്കയും ചെയ്തു. അതു

നിമിത്തം പണികൾക്കും മററും കുഴപ്പങ്ങൾ സംഭവിച്ചേക്കുമെന്നുള്ള വ്യസനം ഏ ന്നെ പിടിപെട്ടിരുന്നില്ല. എങ്കിലും ഔദാര്യശീലന്മാരായ അങ്കമാലി അകപ്പറ മ്പു ഇടവകക്കാരുടെ പിടിനെല്ലു മുടക്കം കൂടാതെ ഉടൻ അയച്ചുതന്നതിനാൽ ത ല്ക്കാല ശമനത്തിനു കാരണമായി. പിന്നീട്ടു നി. വ. ദി. ശ്രീ. മാർ അത്താനാ സ്യോസു മെത്രാപ്പോലിത്താ തിരുമനസ്സിലെ അടുക്കൽനിന്നും അയച്ചുതന്ന ൧൰ ത്രപാകൊണ്ടും പോരാതെ വന്നതിനെ കടം വാങ്ങിച്ചും ചിലവു നടത്തി.

അതിനാൽ ചിലവിനു കിട്ടിയ പിടിനെല്ലിന്റെയും, പള്ളിവക വരവിന്റെ യും വരവു ചിലവുകൾക്കുള്ള കണക്കു ഇവിടെ പ്രസ്താപിക്കേണ്ടതു നിർബ്ബന്ധമായി രിക്കുന്നതിനാൽ ആവകയ്ക്കുള്ള വരവുചിലവുകളുടെ തിരട്ടു ഇതുസഹിതം ഹാജരാ ക്കിയിരിക്കുന്നു.

മേൽവിവരിച്ച കണക്കിൻപടി എന്റെ കടം ൩൦. ത്രപാ ൰൯. അണ ൧. പൈ വീട്ടേണ്ടതു ഏതുപ്രകാരമെന്നു തിരുമേനിയും യോഗവും തീരുമാനിച്ചു ത രേണമെന്നു അപേക്ഷിക്കുന്നു.

എന്നു കൊച്ചുപൌലൂസ് റമ്പാൻ.

പണം വക വരവു.

| | ക. | ണ. | സ. |
|---|---|---|---|
| ഭണ്ഡാരം തുറന്ന വരവു | ൧ | ൰൭ | ൧ |
| കഴിക്കാണം വക വരവു | ൨ | ൰൦ | ൯ |
| ബെ: ഗീവറുഗീസ റമ്പാച്ചൻ പോയപ്പോൾ തന്നവരവു | ൭ | ൮ | ,, |
| നി. വ. ദി. ശ്രീ. ആബ്ബൂൻ മാർ അത്താനാസ്യോസു മെത്രാപ്പോലിത്താ തിരുമനസ്സിലെ അടുക്കൽനിന്നും അയച്ചുവരവു | ൰൧ | ,, | ,, |
| കുന്നക്കുരുടിപള്ളിയിൽനിന്നും അരിവകയ്ക്കുഅയച്ചുവരവു | ൧ | ,, | ,, |
| കുന്നംകുളം രാ. പനയ്ക്കൽ പാത്തപ്പൻ അവർകൾ സംഭാവന തന്നവരവു | ൧ | ,, | ,, |
| കോഴിമണ്ണിൽ രാ. എം. വറുഗീസ അപ്പാത്തിക്കരി സംഭാവന അയച്ചുതന്നവരവു | ൨ | ,, | ,, |
| പസാരം വക വരവു | ൰ | ൧ | ൩ |
| സാമാനം വിററുവരവു | ,, | ൪ | ൰൦ |
| നടവരവു | ൨ | ൩ | ൪ |
| ആകെ ഇനം ൰൦-ൽ വരവു | ൭൩ | ൩ | ൪ |

ഇതിൽ ചിലവു.

| | ക. | ണ. | സ. |
|---|---|---|---|
| കോതമ്പു, വീഞ്ഞു, വെളിച്ചെണ്ണ മുതലായതുകൾക്കു | ൰൧ | ൰൯ | ,, |
| ശിപ്യാക്കു ശമ്പളം | ൧ | ,, | ൰ |
| കരം വകയ്ക്കു | ൪ | ൰൦ | ൰൦ |
| അച്ചന്മാർക്കു കുറുബാന വകയ്ക്കു | ൨ | ,, | ൩ |
| കറിസാമാനങ്ങൾക്കു | ൯൮ | ൯ | ,, |
| കൂലി വകയ്ക്കു | ൯ | ൪ | ,, |
| അരിവാങ്ങിച്ച വകയ്ക്കു | ൩ | ൰൨ | ,, |
| കൊല്ലന്റ കൂലി | ,, | ൪ | ൰൰ |
| അഞ്ചൽ കൂലി | ൨ | ൭ | ൩ |
| വേലി കെട്ടിച്ച വകയ്ക്കു | ൧ | ൮ | ൰൰ |
| പഞ്ചസാര വെളിച്ചെണ്ണ മുതലായി പലവകയ്ക്കു | ൰൧ | ൰൨ | ൧ |
| ആകെ ഇനം ൰൰-ൽ ചിലവു | ൰൦൧ | ൭ | ൭ |
| ഇതിൽ വരവു കഴിച്ചു കടം | ൩൦ | ൰൯ | ൧ |